


# മലങ്കര സഭ

1996 ഫെബ്രുവരി

28-ാം ഓർമ്മപ്പെരുന്നാൾ
2.2.96



പത്രോസ് മാർ
ഒസ്താത്തിയോസ് തിരുമേനി

68-ാം ഓർമ്മപ്പെരുന്നാൾ
23.2.96



മലങ്കര സഭാ ഭാസുരൻ
വട്ടശ്ശേരിൽ മാർ
ദീവന്നാസ്യോസ് തിരുമേനി

## For Favours Received


























M.A. Zacharia & Family
Kanakappalam.

# വേദോപനിഷത്തുക്കളെ തെറ്റായി വ്യാഖ്യാനിക്കുകയല്ല സുവിശേഷധർമ്മം

ഭാരതീയ മതഗ്രന്ഥങ്ങളുടെ പശ്ചാത്തലത്തിൽ ക്രൈസ്തവ ധർമ്മത്തെ ആവിഷ്ക്കരിക്കുന്ന ശൈലി ഇനിയും കൂടുതൽ വ്യക്തത നേടേണ്ടിയിരിക്കുന്നു. "ദൈവം പണ്ട് ഭാഗം ഭാഗം ആയും വിവിധം വിവിധം ആയും" നടത്തിയിട്ടുള്ള അറിയിപ്പുകൾ യിസ്രായേൽ പ്രവാചകന്മാരുടെ എഴുത്തുകളിൽമാത്രം ഒതുങ്ങുന്നില്ല. ദൈവാന്വേഷണത്തിന്റെയും ധാർമ്മിക വെളിപാടിന്റെയും തെളിവുകളായി ലോകമെമ്പാടുമുള്ള എല്ലാ മതഗ്രന്ഥങ്ങളും മേല്പറഞ്ഞ അറിയിപ്പുകളുടെ പരിധിയിൽ ഉൾപ്പെടാവുന്നതാണ്. യേശുക്രിസ്തുവിന്റെ വസ്തുത ചരിത്രപരമായി സാധൂകരിക്കുന്ന പ്രഥമ സാക്ഷ്യം എന്ന നിലയിൽ പഴയ നിയമത്തിന് ഒരു പ്രത്യേകത ഉണ്ടെന്നുള്ളതിന് അഭിപ്രായ വ്യത്യാസവുമില്ല.


# മലങ്കരസഭ

**ദേവലോകം കോട്ടയം 38.**

**ലക്കം 2 പുസ്തകം 51**

**ഫെബ്രുവരി 1996**


## ഫാ. ഡോ. ജേക്കബ് കുര്യൻ





ഭാരതത്തിലെ പുരാതന മതഗ്രന്ഥങ്ങളായ വേദോപനിഷത്തുക്കളെ യേശുക്രിസ്തുവുമായി ബന്ധിക്കുവാൻ ചുരുക്കം ചില ശ്രമങ്ങൾ നടന്നിട്ടുണ്ട്. അവയിൽ ചിലത് വികലമായ വ്യാഖ്യാന ശൈലിയെയാണ് അവലംബിച്ചിരിക്കുന്നത് എന്നു പറയേണ്ടിയിരിക്കുന്നു. വേദോപനിഷത്തുകളിൽ ഉപയോഗി ച്ചിരിക്കുന്ന പദങ്ങളെ അവയുടെ പശ്ചാത്തലത്തിൽനിന്നടർത്തി വ്യാഖ്യാതാവ് ഉദ്ദേശിക്കുന്ന അർത്ഥം ചമയ്ക്കുവാൻ ശ്രമിക്കുന്നതിനെ ആരും വിലമതിക്കുകയില്ല.

അടുത്ത കാലത്ത് ചില കരിസ്മാറ്റിക് പ്രസംഗങ്ങളിൽ പരാമർശിക്കപ്പെട്ടുകാണുന്ന സംഗതിയാണ് യേശുക്രിസ്തുവിന്റെ ക്രൂശിലെ യാഗവും ഋഗ്വേദത്തിലെ പുരുഷസങ്കല്പവും തമ്മിലുള്ള ബന്ധം. യാഗമായി തീരുന്ന 'പുരുഷ'നെക്കുറിച്ചുള്ള പരാമർ ശങ്ങൾ ഋഗ്വേദത്തിലെ പത്താം മണ്ഡലത്തിലും മറ്റും ഉണ്ട്. ഈ പരാമർശങ്ങളിലെ ചില കാര്യങ്ങളോട് സ്വന്തമായി മറ്റു ചിലത് കൂട്ടിച്ചേർത്ത് യേശുക്രിസ്തുവിന്റെ യാഗത്തിന്റെ വിശദാംശങ്ങളെല്ലാം ഋഗ്വേദത്തിൽ സൂചിപ്പിക്കുന്നു എന്ന് സ്ഥാപിക്കുവാൻ ശ്രമിക്കുന്നത് വ്യാജവും, വഞ്ചനയുമാണ്.

ഋഗ്വേദത്തിൽ 'പുരുഷ'നെക്കുറിച്ച് പ്രധാനമായി പറയുന്നത് പത്താം മണ്ഡലം തൊണ്ണൂറാം സൂക്തത്തിൽ ('പുരുഷ'സൂക്തം') ആണ്. അവിടെ പുരുഷനെക്കുറിച്ചു പറയുന്ന പ്രധാന കാര്യങ്ങൾ:

1. ഈ പ്രപഞ്ചത്തിന്റെ സാരം 'പുരുഷ'നാണ്.
2. പുരുഷന്റെ കാലംശംമാത്രമാണ് പ്രപഞ്ചം. ബാക്കി മുക്കാലംശം പ്രപഞ്ചാതീതമാണ്.
3. ഈ പുരുഷന്റെ യാഗത്തിൽനിന്നാണ് പ്രപഞ്ചം ഉളവായത്.

ഈ കാര്യങ്ങളും ലോഗോസ് എന്ന ആദിപുരുഷനും തമ്മിൽ ബന്ധിക്കുവാൻ ചില വഴികളുണ്ട്. പക്ഷേ യേശുക്രിസ്തുവിന്റെ

ക്രൂശുമരണവും ഉയിർപ്പും എല്ലാം ഈ സൂക്തത്തിൽ പരമാർശിക്കുന്നു എന്ന് പറയാൻ ശ്രമിക്കുന്നത് നിലവാരം കുറഞ്ഞ വിദ്യയാണ്. ചില ഗ്രന്ഥങ്ങളിലും ഈ പ്രവണത കാണുന്നു.

ബ്രിഹദരണ്യകോപനിഷത്തിൽ രക്തം വാർന്ന് ക്രൂശിൽ (മരത്തിൽ) കിടക്കുന്ന പുരുഷനെക്കുറിച്ചു പറയുന്നുവെന്ന് തെളിയിക്കുവാൻ ഒരു ഗ്രന്ഥം ശ്രമിക്കുന്നു. യഥാർത്ഥത്തിൽ, ബ്രിഹദരണ്യകോപനിഷത്തിൽ (III. IX 28. 1 - 7) പുനർജനനത്തെ സാധൂകരിക്കുവാൻ നടത്തുന്ന ഒരു ശ്രമത്തിന്റെ ഭാഗമാണ് 'പുരുഷൻ' 'രക്തം' 'മരം' മുതലായ പദങ്ങളുടെ ഉപയോഗം. ഉപനിഷത്തിലെ പ്രതിപാദനസാരം ഇങ്ങനെയാണ്.

"വലിയ മരംപോലെയാണ് പുരുഷൻ;
അവന്റെ മുടി ഇലകളും ത്വക്ക് മരവുരിയും;
മരം മുറിച്ചാൽ കറവരുന്നതുപോലെ,
പുരുഷന്, മുറിവേറ്റാൽ രക്തം വരും.
മരം വെട്ടിയാൽ വീണ്ടും മുളയ്ക്കും.
പുരുഷൻ മരിച്ചാലും പുതുതായി ജനിക്കും."

ഈ പരാമർശം പുനർജ്ജന്മത്തെ സാധൂകരിക്കുവാനുള്ള ഒരു ഉപമയാണ് എന്ന് വ്യക്തം. അതിനെ, "രക്തം വാർന്നൊഴുകുന്ന പുരുഷന്റെ" ചിത്രമായി സൂചിപ്പിച്ച് ക്രൂശിൽ ചൊരിഞ്ഞ രക്തത്തിന്റെ നിഴലായി അവതരിപ്പിക്കുന്ന വ്യാഖ്യാനശൈലി ഗുണത്തെക്കാൾ ദോഷമേ ചെയ്യൂ.

ചുരുക്കത്തിൽ ആധികാരികമായ രേഖകളുടെ അടിസ്ഥാനത്തിൽ, പൊതുവിൽ സ്വീകാര്യമായ വ്യാഖ്യാനരീതികൾ അവലംബിച്ച്, 'സുവിശേഷ ധർമ്മം' നിറവേറ്റുകയാണ് വേണ്ടിയിരിക്കുന്നത്. ആത്മാർത്ഥമായി അന്വേഷിച്ചാൽ അതിനുവേണ്ടി നിരവധി മാർഗ്ഗങ്ങൾ ഉണ്ട് എന്നു കാണാം. പിന്നെന്തിനു വികല വ്യാഖ്യാനം?

## ഇതളുകളിൽ

# വലിയ നോമ്പ്

## പ. ബാവാ തിരുമനസ്സിലെ കല്പന

കർത്താവിൽ പ്രിയരേ,

നമ്മുടെ സഭ നിഷ്കർഷിക്കുന്ന ഈ വർഷത്തെ വലിയ നോമ്പ് ഫെബ്രുവരി മാസം 19-ാം തീയതി തിങ്കളാഴ്ചയാണല്ലോ ആരംഭിക്കുന്നത്. നോമ്പാചരണം വ്യക്തികളുടെ ആത്മീയാഭിവൃദ്ധിക്കും പ.സഭയുടെ വളർച്ചയ്ക്കുമുള്ള ആത്മീയായുധമാണ്. മോശയും ഏലിയാവും നമ്മുടെ കർത്താവ് തന്നെയും നോമ്പ് നോറ്റതിൽ നിന്ന് നോമ്പിന്റെ ആവശ്യകതയും പ്രാധാന്യവും സ്പഷ്ടമാകുന്നുണ്ട്. ആത്മീയമായി വളർച്ച പ്രാപിക്കണമെങ്കിൽ ജഡാഭിലാഷങ്ങളെ നിയന്ത്രിക്കണം. എന്നാൽ അതുകൊണ്ടു മാത്രമായില്ല. ആ സംയമനം വഴി സംഭരിക്കപ്പെടുന്ന ശക്തിയെ സ്നേഹാധിഷ്ഠിതമായ പ്രവർത്തനങ്ങൾക്കായി വിനിയോഗിക്കുകയും ചെയ്യണം അതാണ് നോമ്പുകൊണ്ടു സാധിക്കേണ്ടത്. സ്നേഹംകൂടാതെ ഒരുവൻ നോമ്പു നോക്കുന്നു എങ്കിൽ അവന്റെ വ്രതത്തിനു യാതൊരു പ്രയോജനവും ഇല്ലെന്ന് നാം പ്രാർത്ഥനയിൽ ഏറ്റുപറയുന്നതിന്റെ അർത്ഥം അതാണ്. പ്രതികൂലസാഹചര്യങ്ങളെ അതിജീവിക്കുന്നതിനും ജഡീകപരീക്ഷണങ്ങളിൽ വിജയം പ്രാപിക്കുന്നതിനും ചെയ്തുപോയ തെറ്റുകളെ പറ്റി അനുതപിക്കുന്നതിനും മറ്റുമായി നമ്മുടെ പൂർവ്വിക പിതാക്കന്മാർ നോമ്പ് അനുഷ്ഠിച്ചിരുന്നതായി പഴയനിയമത്തിലും പുതിയനിയമത്തിലും നാം കാണുന്നുണ്ട്. "ആ ദിവസങ്ങളിൽ ദാനിയേലാകുന്ന ഞാൻ മൂന്നാഴ്ചവട്ടം വിലപിച്ചിരുന്നു, രസകരമായ അപ്പം ഞാൻ ഭക്ഷിച്ചില്ല. മാംസവും വീഞ്ഞും എന്റെ വായിൽ പ്രവേശിച്ചില്ല."(ദാനി.10:2) എന്നും "വിലാപത്താലും ദുഃഖത്താലും നോമ്പിനെ ശുദ്ധീകരിച്ച് ഹൃദയങ്ങളെ ദൈവത്തിങ്കലേക്കു കൊടുക്കണ" മെന്നും (യോവേൽ1: 14; 2: 12) പഴയനിയമം അനുശാസിക്കുന്നു. പുതിയ നിയമത്തിൽ 'നോമ്പാലും പ്രാർത്ഥനയാലും അല്ലാതെ ഈ ജാതി (പിശാച്) ഒഴിഞ്ഞുപോകയില്ല' എന്ന് മത്താ.17: 21 - ൽ കർത്താവ് കല്പിക്കുന്നു. അപ്പോ. 13: 2 - ലും 13: 3 - ലും 27:. 9 - ലും നോമ്പിനെപ്പറ്റി ഊന്നിപ്പറയുന്നു.

ആകയാൽ വാല്സല്യമുള്ള മക്കളേ, നമ്മുടെ കർത്താവിന്റ രക്ഷാകരമായ കഷ്ടാനുഭവങ്ങളിലും ഉയർപ്പിലും പങ്കാളികളാകുന്നതിനും പുതുജീവൻ പ്രാപിക്കുന്നതിനും നോമ്പ് നമ്മെ സഹായിക്കുന്നു. നോമ്പുകാലങ്ങളിൽ നാം പ്രത്യേകം ശ്രദ്ധിച്ചിരിക്കേണ്ട പല കാര്യങ്ങളുണ്ട്. ഏറ്റവും പ്രധാനമായിട്ടുള്ളത് നിരന്തരമായ ദൈവസംസർഗ്ഗമാണ്. ഉപവാസവും പ്രാർത്ഥനയും ആയതിനു നമ്മെ വളരെ സഹായിക്കുന്നു. നിങ്ങളേവരും ഭവനങ്ങളിൽ നോമ്പിന്റെ പ്രാർത്ഥനകൾ മുടക്കംകൂടാതെ നടത്തുന്നതിനും നോമ്പിന്റെ വ്രതാനുഷ്ഠാനങ്ങൾ നിഷ്ഠയോടെ പാലിക്കുന്നതിനും ശ്രദ്ധിക്കണം. കുറഞ്ഞപക്ഷം ഒരു നേരമെങ്കിലും ഭക്ഷണം വർജ്ജിക്കണം. ഭക്ഷണം കഴിക്കാതെയിരുന്നാൽ വിശപ്പ് എന്താണെന്നു മനസ്സിലാകും. വിശക്കുന്നവന് ഭക്ഷണം നൽകുവാനുള്ള ഉത്തേജനം ലഭിക്കും. അമിതഭക്ഷണം രോഗത്തിനും പാപചിന്തകൾക്കും കാരണമാണ്. അതിനാൽ ഭക്ഷണത്തിനുള്ള നിയന്ത്രണം നോമ്പിലൂടെ വളർത്തി എടുക്കണം.

നമ്മുടെ ആത്മീയ ജീവിതത്തിൻെറ ശക്തി വി.കുർബ്ബാനാനുഭവമാണ്. എൻെറ ശരീരം ഭക്ഷിക്കുകയും എൻെറ രക്തം കുടിക്കുകയും ചെയ്യുന്നവൻ എന്നിലും ഞാൻ അവനിലും വസിക്കുന്നു. (യോഹ.6: 56) എന്ന് കർത്താവ് അരുളിച്ചെയ്യുന്നു. നാം ദൈവത്തിൻെറ ഭവനമാണ്. നാം ഓരോരുത്തരിലും കർത്താവ് വസിച്ച് നമ്മെ ഭരിക്കണം. ആബാലവൃദ്ധം ജനങ്ങളും കുമ്പസാരിച്ച് വി.കുർബ്ബാന അനുഭവിക്കണം.

ഭീഷണികൾ നിറഞ്ഞിരിക്കുന്ന ഈ കാലഘട്ടത്തിൽ ലോകസമാധാനത്തിനും നമ്മുടെ രാഷ്ട്രത്തിൻെറ സുരക്ഷയ്ക്കും ഐക്യത്തിനും ക്ഷേമത്തിനുംവേണ്ടി പ്രാർത്ഥിക്കണം. 1995-ലെ സുപ്രീംകോടതി വിധിയുടെ വെളിച്ചത്തിൽ സഭയിൽ സമാധാനവും ഐക്യവും പുനഃസ്ഥാപിക്കപ്പെടുന്നതിനും, ബാഹ്യശക്തികളിൽ നിന്നും സ്വതന്ത്രമായി ഭാരതീയ ഓർത്തഡോക്സ് സഭയുടെ ദൗത്യം മനസ്സിലാക്കി സഭ വളരുന്നതിനും ദൈവം തമ്പുരാൻ കരുണചെയ്യുവാൻ പ്രാർത്ഥിക്കണം. ബലഹീനനായ നമുക്കുവേണ്ടിയും പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവായ്ക്കുവേണ്ടിയും നമ്മുടെ സഹോദര മേല്പ്പട്ടക്കാർക്കുവേണ്ടിയും പട്ടക്കാർക്കുവേണ്ടിയും എല്ലാ സഭാംഗങ്ങൾക്കുവേണ്ടിയും എല്ലാവരും പ്രത്യേകം പ്രാർത്ഥിക്കണം.

ആകയാൽ പ്രിയ മക്കളെ, ഈ നോമ്പ് ആത്മാർത്ഥമായും നിഷ്ഠയോടും കൂടിയും ദൈവാശ്രയത്തോടുകൂടിയും എല്ലാ അർത്ഥത്തിലും പൂർണ്ണശക്തിയോടുംകൂടി ആചരിക്കുവാൻ നാം നിങ്ങളെ സ്നേഹപൂർവ്വം ഉത്ബോധിപ്പിക്കുന്നു. ഈ വരും നോമ്പിലെ 36-ാം ഞായറാഴ്ച അതായത് മാർച്ച് 24-ാം തീയതി സഭാദിനമായി (കാതോലിക്കാ ദിനമായി) സഭാകേന്ദ്രത്തിൽനിന്നും ലഭിക്കുന്ന നിർദ്ദേശം അനുസരിച്ച് പൂർവ്വാധികം ഭംഗിയായി ആചരിക്കുകയും വേണം.

1996 ജനുവരി മാസം 18-ാംതീയതി, കോട്ടയം കാതോലിക്കേറ്റ് അരമനയിൽ നിന്നും.

## ദേവലോകം പെരുനാൾ സമാപിച്ചു

ദേവലോകം അരമനയിൽ കബറടങ്ങിയിട്ടുള്ള പ. ഗീവറുഗീസ് ദ്വിതീയൻ, പ. ഔഗേൻ പ്രഥമൻ എന്നീ പിതാക്കന്മാരുടെ ഓർമ്മപ്പെരുനാൾ സംയുക്തമായി ജനുവരി രണ്ട്, മൂന്ന് തീയതികളിൽ ആഘോഷമായി അരമനചാപ്പലിൽ കൊണ്ടാടി.

2-ാം തീയതി കോടിമത എത്തിയ തീർത്ഥാടകരെ മാർ യൗസേബിയോസ്, മാർ പക്കോമിയോസ് എന്നീ തിരുമേനിമാർ ചേർന്ന് സ്വീകരിച്ചു. അരമന ചാപ്പലിൽ സന്ധ്യാനമസ്ക്കാരത്തെത്തുടർന്ന് സഭാസുവിശേഷകൻ മി. പോൾ സിനിരാജ് പ്രസംഗിച്ചു.

8.30ന് കബറിങ്കൽ എത്തിയ തീർത്ഥാടകരെ അഭിവന്ദ്യ തിരുമേനിമാർ സ്വീകരിച്ചു. ലുത്തിനിയാ, ധൂപ പ്രാർത്ഥന എന്നിവയ്ക്കു ശേഷം തോമസ് മാർ തീമോത്തിയോസ് തിരുമേനി ആശീർവാദം നടത്തി.

3-ാം തീയതി രാവിലെ 6.30ന് ഗീവറുഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ വി. കുർബ്ബാന അർപ്പിച്ചു. 9 മണിക്ക് നിയുക്ത കാതോലിക്കാ ബാവായുടെ പ്രധാനകാർമ്മികത്വത്തിൽ വി. മൂന്നിന്മേൽ കുർബ്ബാന ഉണ്ടായിരുന്നു. കുർബ്ബാനമദ്ധ്യേ യാക്കൂബ് മാർ ഐറേനിയസ് തിരുമേനി പ്രസംഗിച്ചു. കുർബ്ബാനയെത്തുടർന്ന് പ്രദക്ഷിണം, ധൂപപ്രാർത്ഥന, കൈമുത്ത് നേർച്ച വിളമ്പ് എന്നിവയോടുകൂടി പെരുനാൾ ചടങ്ങുകൾ പര്യവസാനിച്ചു.

## 28-ാമത് ഓർമ്മപ്പെരുനാൾ

സ്ലീബാദാസ സമൂഹ സ്ഥാപകനും, മലബാർ ഭദ്രാസന മെത്രാപ്പോലീത്തായുമായിരുന്ന പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ 28-ാം ഓർമ്മപ്പെരുനാൾ ഫെബ്രുവരി 1, 2 തീയതികളിൽ കർമ്മേൽ ദയറാ ചാപ്പലിൽ കൊണ്ടാടി. പെരുനാളിനോടനുബന്ധിച്ച്, ജനുവരി 28-ാം തീയതിമുതൽ ധ്യാനപ്രസംഗങ്ങളും, ബൈബിൾ ക്ലാസ്സുകളും നടത്തപ്പെട്ടു. ഒന്നാംതീയതി വൈകിട്ട് സന്ധ്യാപ്രാർത്ഥനയോടുകൂടെ കബറുങ്കൽ ധൂപപ്രാർത്ഥനയും. 2-ാംതീയതി സ്ലീബാദാസ സമൂഹാദ്ധ്യക്ഷൻ സഖറിയാ മാർ അന്തോനിയോസ് തിരുമനസ്സിലെ പ്രധാന കാർമ്മികത്വത്തിൽ വി. കുർബ്ബാനയും തുടർന്ന് ധൂപപ്രാർത്ഥന, പ്രദക്ഷിണം, നേർച്ചവിളമ്പ് മുതലായ പെരുനാൾ ചടങ്ങുകളും ഉണ്ടായിരുന്നു.

# പ്രയത്നത്തിൻെറ പ്രതിഫലം

"നടുന്നവനും നനയ്ക്കുന്നവനും ഒരുപോലെ, ഓരോരുത്തനും തൻെറ അദ്ധ്വാനത്തിനു തക്കവണ്ണം കൂലി കിട്ടും." 1 കൊരി. 3: 7

പ്രതിഫലം ഒന്നും ആഗ്രഹിക്കാതെ ജോലി ചെയ്യുന്ന മനുഷ്യനും താൻ ആർക്കു വേണ്ടി വേല ചെയ്യുന്നുവോ അവരിൽനിന്ന് നല്ല ഒരു പ്രതികരണമെങ്കിലും പ്രതീക്ഷിക്കുന്നു. പ്രതീക്ഷയ്ക്കു വിപരീതമായി സംഭവിക്കുമ്പോൾ നിരാശയോ, അമർഷമോ, പിറുപിറുപ്പോ, നിസ്സംഗതയോ, വാശിയോ, സങ്കടമോ, ഒക്കെ കടന്നു വരാറുണ്ട്. പ്രത്യേകിച്ച് ആത്മീയരംഗങ്ങളിൽ പ്രവർത്തിക്കുന്ന ധാരാളം പ്രവർത്തകർക്ക് പ്രവർത്തനത്തിനു തക്ക പ്രതിഫലമോ, പ്രതികരണമോ ലഭിക്കുന്നില്ല എന്നു പരാതിയുണ്ട്. ലോകത്തിൽ നിന്നു കിട്ടുന്ന, ലോകം തരുന്ന പ്രതിഫലത്തിൻെറ കാര്യത്തിലാണ് ഈ പ്രശ്നങ്ങാം ഒക്കെ. എന്നാൽ മുകളിൽനിന്ന് (ഉയരത്തിൽനിന്ന്) കിട്ടുന്ന പ്രതിഫലത്തെക്കുറിച്ച് തിരുവചനം പ്രതിപാദിക്കുന്ന ചില പ്രതിഫലത്തെക്കുറിച്ചുള്ള ഒരു വചനപഠനമാണിവിടെ പ്രതിപാദ്യം.

നടുന്നവനും നനയ്ക്കുന്നവനും ഓരോരുത്തനു താന്താൻെറ അദ്ധ്വാനത്തിനു ഒത്തവണ്ണം കൂലി കിട്ടും. ഓരോരുത്തൻെറയും അദ്ധ്വാനം തൂക്കി അളന്ന് ഒന്നും വിട്ടു പോകാതെ സൂക്ഷിക്കുന്ന ഒരു ന്യായാധിപൻ. മുഖസ്തുതിയില്ലാതെ, പക്ഷഭേദമില്ലാതെ, മണിയടിക്കുന്നവനെ പ്രോത്സാഹിപ്പിക്കാതെ അവനവൻ അർഹിക്കുന്ന പ്രതിഫലം നല്കും എന്നു വി. പൗലോസ് നമ്മെ ഓർപ്പിക്കുന്നു.

**പ്രതിഫലം ഒന്നും ആഗ്രഹിക്കാതെ ജോലി ചെയ്യുന്ന മനുഷ്യനും താൻ ആർക്കുവേണ്ടി വേല ചെയ്യുന്നുവോ അവരിൽനിന്ന് നല്ല ഒരു പ്രതികരണമെങ്കിലും പ്രതീക്ഷിക്കുന്നു**

## പ്രതിഫലമായ കിരീടങ്ങൾ

### a ജീവകിരീടം -

*പരീക്ഷ സഹിക്കുന്ന ഏവർക്കും ഈ കിരീടം ലഭിക്കുന്നു. യാക്കോബ് 1: 12*

ദൈവത്തിനുവേണ്ടി ജീവനെ ബലിയർപ്പിച്ച രക്തസാക്ഷികൾക്കും ഈ കിരീടം ലഭിക്കുന്നു. വിശുദ്ധ കുർബ്ബാനയിൽ നാം പാടുന്നതുപോലെ 'ലോകം താത സഹോദരർ....... ' സഹദേന്മാർക്ക്, അതായത് ദൈവത്തിനു ജീവൻ ബലിയർപ്പിച്ചവർക്കുവേണ്ടി സൂക്ഷിച്ചിരിക്കുന്ന പ്രതിഫലമാണ് ജീവകിരീടം. (വെളി 2: 10 വായിക്കുക) അന്യോന്യം മല്ലിട്ടും, കാലുവാരിയും, കുതികാൽ വെട്ടിയും, പാരവെച്ചും, സഹവിശ്വാസികളെ വെട്ടിവീഴ്ത്തി കിരീടങ്ങാംക്കായി വെമ്പൽ കൊള്ളുന്ന ആധുനികമനുഷ്യന് ജീവകിരീടത്തെക്കുറിച്ചു ചിന്തിക്കാൻ എവിടെ നേരം?

### b. നീതിയിൻ കിരീടം -

*2 തീമൊത്തി 4: 7, 8*

"ഞാൻ നല്ല പോർ പൊരുതു. ഓട്ടം തികച്ചു. വിശ്വാസം കാത്തു. ഇനി നീതിയുടെ കിരീടം എനിക്കായി വെച്ചിരിക്കുന്നു." ജയാളിയായിത്തീരുന്ന വിശ്വസ്ത വിശ്വാസിക്കു നൽകപ്പെടുന്ന പ്രതിഫലമാണ് ഈ കിരീടം. നല്ല പോർ പൊരുതി ശത്രുവിനോടും, ദുഷ്ടാത്മസേനയോടും, പാപത്തോടും പോരാടി ജയം വരിച്ച്, ക്ഷീണം സഹിച്ച് അവ വകവയ്ക്കാതെ, ട്രാക്ക് തെറ്റാതെ ഓടി, വിശ്വാസം ത്യജിക്കാതെ ഓടിയെത്തുന്നവന് നൽകപ്പെടുന്ന പ്രതിഫലമാണ് ഈ കിരീടം. ഇന്ന് മിക്കവാറും എല്ലാ രംഗങ്ങളിലും 'പോർ' മാത്രം കാര്യമായി നടക്കുന്നുണ്ട്. പോരില്ലാത്ത രംഗങ്ങൾ ഉണ്ടോ എന്നു നോക്കിയാൽ ഇല്ല എന്നു നിസ്സംശയം പറയാം. ഭൗതികലോകത്തിലും രാഷ്ട്രീയ ജീവിതത്തിലും, അതിനെയൊക്കെ കവച്ചു വെച്ചുകൊണ്ടു ഇടവക സഭാ ജീവിതത്തിലും, പോരിനു ആക്കം കൂടിയിരിക്കുന്ന ഈ നാളിൽ പൊതുയോഗങ്ങൾ. കമ്മറ്റികൾ, സംഘടനകൾ, പ്രസ്ഥാനങ്ങൾ, സമിതികൾ, ഇവയൊന്നും പോരിൽ നിന്നു വിമുക്തമല്ല. ഓട്ടം തികയ്ക്കാതെ ഇടയ്ക്കുവെച്ചു ഓട്ടം നിർത്തുന്നവർ അല്പസമയം ഓടും. കുറെ കഴിഞ്ഞ് തുടങ്ങും. അങ്ങനെ ഓട്ടത്തിൽ

## ഫാ. ജോസഫ് സാമുവേൽ കറുകയിൽ

സ്ഥിരതയില്ലാതെ ട്രാക്കുതെറ്റി ഓടുന്ന ജനതതി. വിശ്വാസം കാക്കുന്നതിനുപകരം വിശ്വാസം ത്യജിച്ചു. ഭർത്താവിലും മക്കളിലും ഒന്നും വിശ്വാസമില്ലാതെ പരസ്പര വിശ്വാസത്തിൻെറ കണികപോലുമില്ലാതെ ഓടുന്ന ആധുനിക മനുഷ്യരിൽ ബഹുഭൂരിപക്ഷത്തിനും ഈ കിരീടത്തെക്കുറിച്ചു ചിന്തിച്ചിട്ടെന്തു കാര്യം?

### C. അക്ഷയകിരീടം

*1കൊരി 9: 25*

ജഡത്തിൻമേൽ ജയം പ്രാപിച്ച് ജീവിതം മലിനമാക്കാതെ ദൃഷ്ടാന്തയോഗ്യമായി ജീവിച്ച് പൂർത്തിയാക്കുന്നവന് ലഭിക്കുന്ന കിരീടമാണ് വാടാത്ത കിരീടം അഥവാ അക്ഷയ കിരീടം. മനുഷ്യൻെറ അകത്തേക്കു പോകുന്ന യാതൊന്നും അവനെ മലിനമാക്കുകയില്ല എന്ന വാക്യത്തിൻെറ മറപിടിച്ച് ഏതെങ്കിലും വിധത്തിൽ ജീവിതം നയിച്ച് ബാറിലും, വാറ്റുചാരായത്തിലും, ചരസ്സിലും, ബ്രൗൺ ഷുഗറിലും അഭയം പ്രാപിച്ച് രാവും പകലും ഇരുട്ടിൽ തപ്പിത്തടഞ്ഞ് ജീവിത വിശുദ്ധി പഴഞ്ചരക്കാക്കി തള്ളി ഉപവാസവും നോയമ്പും പ്രാർത്ഥനയും ജാഗരണവും വേദവായനകളും പള്ളിയാരാധനയും വി. കുമ്പസാരവും കുർബ്ബാനാനുഭവവും പണിയില്ലാത്ത ഗതികെട്ടവൻെറ മാർഗ്ഗങ്ങളാക്കി മുദ്രകുത്തി ആണ്ടുകുമ്പസാരത്തിൻെറ സർട്ടിഫിക്കറ്റുംവാങ്ങി പള്ളിപ്പൊതുയോഗത്തിനുള്ള മെമ്പർഷിപ്പുമേന്തി ജീവിതസാഫല്യമടയുന്ന ആധുനിക ബഹുഭൂരിപക്ഷ ജനതതിക്ക് അക്ഷയകിരീടത്തെക്കുറിച്ച് ചിന്തിച്ചു സമയം പാഴാക്കാനെന്തു കാര്യം?

### d. പ്രശംസാകിരീടം.

*1 തെസ്സലോന്യർ 2: 19*

ദൈവത്തിങ്കലേക്ക് ആത്മാക്കളെ ആദായപ്പെടുത്തുന്ന ഏവർക്കും ലഭിക്കുന്ന കിരീടമാണിത്. വി. മാമോദീസായുടെ റൂശ്മായാൽ മുദ്രകുത്തപ്പെട്ട് പരി. മൂറോൻ അഭിഷേകം പ്രാപിച്ച ദൈവപൈതൽ ദൈവകൃപയിൽ ബലപ്പെട്ട് ദൈവം വസിക്കുന്ന ആലയങ്ങളായി ജീവിക്കേണ്ടതാണ്. എന്നാൽ നമ്മുടെ സമൂഹത്തിൻെറ നമ്മുടെ സുഹൃത്തുക്കളിൽ എത്രയോ പേർ ദൈവത്തിങ്കൽ നിന്നകന്നു ജീവിക്കുന്നു. നഷ്ടപ്പെട്ടുകൊണ്ടിരിക്കുന്ന ഈ ആത്മാക്കളെക്കുറിച്ച്, സഹവിശ്വാസിയെക്കുറിച്ച് വേദന ഉൾക്കൊണ്ടുകൊണ്ട് അവരെ ദൈവസന്നിധിയിലേക്ക് ആദായപ്പെടുത്തുന്ന ഉത്ക്കടമായ ആഗ്രഹവും ആത്മാർത്ഥമായ പ്രവർത്തനങ്ങളും നമ്മുടെ ഭാഗത്തുനിന്ന് എത്രമാത്രം ഉയരുന്നു. ദേവാലയങ്ങളിൽ ആരാധനയിൽ സംബന്ധിക്കാത്തവർ, സഭയിൽനിന്ന് വിശ്വാസം ത്യജിച്ചു കടന്നുപോകുന്നവർ, സഭയ്ക്കും, സമൂഹത്തിനും, കുടുംബങ്ങൾക്കും പ്രയോജനമില്ലാതെ ജീവിക്കുന്നവർ, ഇവരെയൊക്കെ ദൈവത്തിങ്കലേക്ക് ആദായപ്പെടുത്തി സഭയ്ക്കും സമൂഹത്തിനും, ദൈവത്തിനും പ്രയോജനമുള്ളവരാക്കിത്തീർക്കുന്നതിൽ നാം എത്രമാത്രം ജാഗരൂകരാണ് എന്ന് ആലോചിക്കുന്നതു കൊള്ളാം. നമ്മുടെ പള്ളികളിലും പ്രവർത്തന മണ്ഡലങ്ങളിലും കെട്ടിടം പണികൾക്കും പ്രസ്ഥാനങ്ങൾക്കും രൂപം കൊടുക്കുന്നതിലും, സമിതികൾ തെരഞ്ഞെടുക്കുന്നതിലും എടുക്കുന്ന തീഷ്ണത നഷ്ടപ്പെട്ടു പോകുന്ന ഒരു വിശ്വാസിയെ വീണ്ടെടുക്കുവാൻ കിട്ടിയിരുന്നെങ്കിൽ ദൈവത്തിങ്കലെ പ്രത്യാശ കാംക്ഷിക്കുന്നവരത്രേ? അധികാരികളുടെയും, നേതാക്കന്മാരുടെയും ശ്രദ്ധ പിടിച്ചുപറ്റുവാൻ എന്തും കാട്ടുവാൻ മടിക്കാത്ത, ആരെയും തകർക്കുവാൻ മടിക്കാത്ത, ഏത് അതിർത്തി വരെയും പോകാൻ മടിക്കാത്ത ആധുനിക ലോകത്തിലെ നമുക്ക് മുകളിൽനിന്നു കിട്ടുന്ന പ്രശംസാ കിരീടത്തിന് എന്ത് പ്രാധാന്യം?

### e. തേജസ്സിൻെറ കിരീടം.

*1 പത്രോ. 5: 2-4*

ആട്ടിൻകൂട്ടത്തിന് മാതൃകയായി ജീവിച്ച് അദ്ധ്യക്ഷത ചെയ്യുന്ന ഇടയന്മാർക്ക് ലഭിക്കുന്ന പ്രതിഫലമാണ് തേജസ്സിൻെറ കിരീടം. ആടുകളുടെ ആവശ്യം അറിഞ്ഞ് പച്ചയായ പുല്പുറങ്ങളും സ്വച്ഛമായ ജലാശയങ്ങളും കണ്ടുപിടിച്ച് മുടന്തുന്നതിനെ തോളിലേന്തിയും തളർന്നതിനെ തലോടിയും ചെന്നായ്ക്കളുടെ മുമ്പിലേക്ക് ആടുകളെ വലിച്ചെറിയാതെയും പാൽ കൂടുതലുള്ള ആടുകളെ മാത്രം പോഷിപ്പിച്ചും പോരാതെ ആട്ടിൻകൂട്ടത്തിനു മാതൃകകളായിത്തീർന്നു അദ്ധ്യക്ഷത ചെയ്യുന്നവർക്ക് ഇടയശ്രേഷ്ഠൻ വെളിപ്പെടും നാളിൽ നൽകുന്നതാണീ കിരീടം.

പ്രയത്നങ്ങൾക്കു തക്കഫലം നൽകുന്നവങ്കലേക്കു നോക്കുക. "ലജ്ജിപ്പാൻ വകയില്ലാത്ത വേലക്കാരനായിരിപ്പാൻ ശ്രമിക്ക" 2 തിമൊ. 2: 15. എന്ന് എഴുതിയിരിക്കുന്നതിനാൽ പ്രതിഫലം നൽകുന്ന നാളിൽ ലജ്ജിക്കേണ്ടിവരും എന്ന് സ്പഷ്ടം.

• • • • • • •

**കശ്ശീശാപട്ടം**

പ. കാതോലിക്കാബാവാ തിരുമനസ്സുകൊണ്ട് പരുമല സെമിനാരി ചാപ്പലിൽവച്ച് എണ്ണയ്ക്കാട് വല്ല്യത്ത് വി. കെ. വർഗീസിൻെറ മകൻ സ്കറിയാ വർഗീസ് (സന്തോഷ്) ശെമ്മാശ്ശന് ഡിസംബർ 18-ാം തീയതി കശ്ശീശാപട്ടം നല്കി.





Mrs.& Mr. Joseph Varghese

# സുവിശേഷ പാഠങ്ങൾ

ഡോ. യാക്കോബ് മാർ ഐറേനിയോസ്

## കൊത്ത്നെ ഞായർ

## (ഫെബ്രുവരി 18)

**വി. യോഹ. 2: 1-11**

കാനാവിലെ വിവാഹ വിരുന്നു ഭവനത്തിൽ ദൈവപുത്രൻ കനിഞ്ഞ് അത്ഭുതം ചെയ്തതിനാൽ അവിടെ ഉണ്ടായിരുന്ന ബുദ്ധിമുട്ടുകൾ നീക്കി ക്കൊടുത്ത സംഭവമാണ് നോമ്പിലെ പ്രഥമവാരത്തിലെ ചിന്താവിഷയം. സാധാരണജലം സ്രഷ്ടാവിൻെറ ആംഗ്യത്താൽ ശ്രേഷ്ഠതരമായി വീഞ്ഞായി മാറി. ആ നാട്ടിൽ വിവാഹ വിരുന്ന് ഏഴു ദിവസം നീണ്ടു നിൽക്കു മായിരുന്നു. ഓരോദിവസവും അതി ഥികൾ വന്നുകൊണ്ടിരിക്കും. യേശു വും ശിഷ്യന്മാരും മറ്റും വന്നപ്പോ ഴേക്കും വിവാഹവിരുന്നിൽ ധാരാളം ഉപയോഗിച്ചിരുന്ന വീഞ്ഞു തീർന്നു പോയതിനാലാകാം വീട്ടുകാർ പരിഭ്ര മിച്ചത്.

(1) യേശുവിൻെറയും, ശിഷ്യ ന്മാരുടെയും പ്രിയപ്പെട്ട മാതാവി ൻെറയും സാന്നിദ്ധ്യമുള്ള വിരുന്നു ഭവനം എത്ര അനുഗ്രഹീതം! കർത്താ വിൻെറയും, മാതാവിൻെറയും, വിശു ദ്ധന്മാരുടെയും സാന്നിദ്ധ്യം ആഹ്ളാദ വേളകളെ വിവാദമൂകമാക്കുകയല്ല, കൂടുതൽ ആഹ്ളാദകരവും അതേ സമയം പവിത്രവുമാക്കുകയുമാണ്. ഇവരുടെ സാന്നിദ്ധ്യം നമ്മുടെ വിരു ന്നുവേളകളിലും ഉണ്ടാകുമോ?

(2) തികച്ചും ലൗകികമെന്നു കരുതപ്പെടുന്നതോ, തുലോം ലഘു വോ ആയ നമ്മുടെ ജീവിതരം ഗങ്ങളിലും പങ്കാളിയാകാൻ ദൈവം മടിക്കുന്നില്ല. മാത്രമല്ല അത്തരം വേളകളിലുണ്ടാകുന്ന ബുദ്ധിമുട്ടുക ളിൽ നമ്മുക്കു കൈത്താങ്ങൽ തരാൻ അവിടുന്ന് സദാ സന്നദ്ധനുമാണ്.

(3) 'സ്ത്രീയേ എനിക്കും നിനക്കും എന്ത്?' എന്ന ചോദ്യമോ പ്രസ്താവനയോ, ഏറെ ചിന്തയ്ക്കു വകനൽകുന്നുണ്ട്. ഏറ്റവും ലളിത തലത്തിലുള്ള വ്യാഖ്യാനം, 'പരകാര്യ ത്തിൽ നാമെന്തിനിടപെടണം' എന്നാ യിരിക്കാം. മനുഷ്യൻ ചോദിക്കുന്ന തിനു മുമ്പുതന്നെ അവരുടെ ആവശ്യ ങ്ങളെ ദൈവം അറിയുന്നതിനാൽ അവയെപ്പറ്റി ആധിപിടിക്കേണ്ടതില്ല എന്നൊരു ധ്വനി അതിലുണ്ടാകാം. ഇത്തരുണത്തിൽ ഞാൻ എന്താണ് ചെയ്യേണ്ടത് എന്ന് ആരായുന്നുമു ണ്ടാകാം.

(4) വി. മാതാവിന് തൻെറ പുത്രനിലുള്ള അചഞ്ചലമായ വി ശ്വാസം പ്രകടമാക്കുന്നതാണ് ഈ സംഭവം. യേശുവിൻെറ ബാല്യത്തെ പ്പറ്റി സുവിശേഷങ്ങൾ വേണ്ടത്ര വെ ളിച്ചം നൽകുന്നില്ല. എന്നാൽ പുത്ര നിലുള്ള മാതാവിൻെറ വിശ്വാസവും ആശ്രയവും, മകൻ വളർന്ന് വന്ന രീതിയെക്കുറിച്ച് സൂചന നൽകു ന്നുണ്ട്. സ്വസ്ഥതയില്ലാതെ, മറ്റുള്ള വരുടെ ആപത്തുകളിലും അത്യാവശ്യ ങ്ങളിലും അവരെ സഹായിക്കുന്ന തൻെറ പുത്രൻെറ വിശിഷ്ടഗുണമാ യിരിക്കണം ഇപ്രകാരമൊരു അഭ്യർ ത്ഥനയ്ക്കു അമ്മയെ പ്രേരിപ്പിച്ചത്.

അവൻ എന്തെങ്കിലും കല്പിച്ചാൽ അങ്ങനെ ചെയ്യണമെന്ന് അമ്മ നിർ ദ്ദേശിക്കുന്നതും ഈ നിശബ്ദമായ വിശ്വാസത്തിൻെറ ബഹിർസ്ഫുരണ മായി കരുതാം.

(5) 'അവൻ നിങ്ങളോട് എന്തെ ങ്കിലും കല്പിച്ചാൽ അതു ചെയ്യുവിൻ' ഈ സന്ദർഭത്തിൽനിന്ന് ഈ നിർ ദ്ദേശം അടർത്തിയെടുത്ത് തനിയെ വായിച്ചാൽ ഇത് നമ്മോടെല്ലാവ രോടുമുള്ള വി. മാതാവിൻെറ ആജ്ഞ യായിക്കരുതാം. ദൈവത്തെ അത്യ ധിക വിനയത്തോടെ വിശ്വസിച്ച് അനു സരിച്ച സ്ത്രീരത്നമാണ് ഈ കല്പന നമ്മുക്കു നൽകുന്നത്. അമ്മയുടെ ഈ വാക്കുകൾ നമ്മുടെ കർണ്ണങ്ങളിൽ പതിക്കുന്നില്ലേ?

കാനാവിൽ നടന്ന അത്ഭുതം കർ ത്താവിൻെറ 'ദിവ്യത്വം' വെളിപ്പെടു ത്തുന്ന 'അടയാള'മായിരുന്നു. തൻെറ പ്രവർത്തനമെല്ലാം ദൈവ മഹത്വം അനാവരണം ചെയ്തു കാട്ടുന്നവ യാണ്. നമ്മുക്ക് അത് 'അത്ഭുത'മെന്നു തോന്നിക്കുന്നു. അവൻെറ ശിഷ്യന്മാർ അവനിൽ വിശ്വസിക്കുകയും ചെയ്തു. അവിടെ കൂടിയിരുന്ന ജനങ്ങൾ എങ്ങനെ പ്രതികരിച്ചുവെന്നു വ്യക്ത മല്ല. സ്വജനങ്ങൾ യേശുവിൽ ദിവ്യത്വം ദർശിക്കുന്നതിൽ വൈമുഖ്യം കാട്ടി യിരുന്നവരായിരുന്നല്ലോ.

## നോമ്പിലെ രണ്ടാം ഞായർ (കുഷ്ഠരോഗികളുടെ ഞായർ)

## ഫെബ്രുവരി 25

**വി. ലൂക്കോസ് 5: 12-16; 4: 40-41**

ആത്മാവിനും ശരീരത്തിനും സൗഖ്യദായകനായ യേശുവിൻെറ ദയാവായ്പിൻെറ മുമ്പിൽ നമ്മെ നമ്ര ശിരസ്ക്കരാക്കുന്നതാണ് ഈ ആഴ്ച യിലെ പാഠം. 'കുഷ്ഠ'മെന്ന് വ്യവഹരി ക്കപ്പെട്ടിരുന്ന രോഗത്തിൻെറ പട്ടിക യിൽ വിവിധതരം ത്വക്‌രോഗങ്ങളും ഉൾപ്പെടുത്തിയിരുന്നു. കുഷ്ഠരോഗി സമൂഹത്തിൽ വർത്തിക്കേണ്ട രീതിക ളെപ്പറ്റിയും, സൗഖ്യം ലഭിച്ചാൽ അനു വർത്തിക്കേണ്ട നടപടികളെപ്പറ്റിയും ന്യായപ്രമാണത്തിൽ വിപുലമായ നിബന്ധനകൾ ഉണ്ടായിരുന്നു. (ലേവ്യ 13, 14). അത്യന്തം ഭീതിജനകമായ ഒരു രോഗമായിരുന്നതിനാൽ കുഷ്ഠരോ ഗികളുടെ സമീപത്തു പോകുന്നതിനു പോലും മനുഷ്യൻ അറച്ചിരുന്നു. ഒരു കുഷ്ഠരോഗിയെ കർത്താവ് തൊട്ട് സൗഖ്യം നൽകുന്ന രംഗം നമ്മെ പുളകം കൊള്ളിക്കുന്നതാണ്.

(1) ഏതുരോഗം ബാധിച്ചയാളാ യാലും അയാൾക്കു ചികിത്സയും കാരുണ്യവും സ്നേഹത്തിൻെറ ഉറപ്പു മാണ് വേണ്ടത്. ഒറ്റപ്പെടുത്തലല്ല

ശേഷം പേജ് 11

## വിദ്യാർത്ഥി പ്രസ്ഥാനം വാർഷിക കോൺഫറൻസ്

# "തിരുമേനിമാർ ആഡംബരം വെടിയണം"

## മാർ മക്കാറിയോസ്

"തിരുമേനിമാർ ബൻസ് കാറുകൾ ഉപേക്ഷിക്കണം. ആഡംബരപൂർണ്ണമായ അരമനകളിൽനിന്ന് എളിമയുടെ പുൽക്കൂടുകളിലേക്കിറങ്ങണം. മെത്രാച്ചൻമാർ നന്നാകുമ്പോഴാണ് സഭ നന്നാവാൻ തുടങ്ങുക." വിപ്ലവം തലയ്ക്കു പിടിച്ച യുവാവിൻെറ ജല്പനങ്ങളല്ല ഇത്. മലങ്കരസഭയിലെ പ്രഗത്ഭനായ ഒരു മേല്പട്ടക്കാരൻേറതാണ്.

മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനം 87 - ാം വാർഷിക കോൺഫറൻസിൻെറ സമാപന സമ്മേളനം. നേരം മദ്ധ്യാഹ്നത്തോടടുക്കുന്നു. ഉച്ചവെയിലിൽ കത്തിക്കയറുന്ന സൂര്യൻ. വേദിയിൽ മലങ്കരസഭയുടെ പതിനൊന്നു അഭിവന്ദ്യ പിതാക്കന്മാർ. മുഖ്യപ്രഭാഷകൻ മലങ്കരസഭയുടെ അഗ്നിനാവായ ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ. സ്വതസിദ്ധമായ ശൈലിയിൽ നിലവിലുള്ള സാമൂഹ്യവ്യവസ്ഥിതിക്കെതിരേ അദ്ദേഹം ആഞ്ഞടിച്ചു. 'വേദനിക്കുന്നവരുടെ വേദനയിൽ വേദനിക്കു' വാനുള്ള ആഹ്വാനമായിരുന്നു അദ്ദേഹത്തിൻെറ പ്രസംഗത്തിലുടനീളം മുഴങ്ങിയത്.

**"തിരുമേനിമാർ ബൻസ് കാറുകൾ ഉപേക്ഷിക്കണം." അദ്ദേഹം പറഞ്ഞു. "ആഡംബരവസ്തുക്കളെല്ലാം ഉപേക്ഷിച്ച് സാധാരണക്കാരോടൊപ്പം നില്ക്കാൻ മേല്പട്ടക്കാർ തയ്യാറാവണം."**

"എരിഞ്ഞടങ്ങാൻ തയ്യാറല്ലെങ്കിൽ വെളിച്ചമാകാൻ കഴിയില്ല. സ്വയം എരിഞ്ഞടങ്ങി പ്രകാശം ചൊരിയുന്ന മെഴുകുതിരികളാകണം നിങ്ങൾ. ഇല്ലാത്തവരുടെ ഈ ലോകത്തിൽ ഉള്ളവനായിരിക്കുന്നത് പാപമാണെന്ന ബോധ്യമെങ്കിലും നിങ്ങൾക്കുണ്ടാവണം. സമ്പത്തിൻെറ തിളക്കത്തിൽ മയങ്ങുന്നവരായിരിക്കരുത് മലങ്കരസഭയുടെ യുവതലമുറ" - അദ്ദേഹം പറഞ്ഞു.

"ആഭരണങ്ങളുപേക്ഷിച്ച് സഭയ്ക്കുവേണ്ടി പ്രവർത്തിക്കുവാൻ തയ്യാറുള്ള ഒരൊറ്റ വിദ്യാർത്ഥിനിയെങ്കിലും ഇക്കൂട്ടത്തിലുണ്ടോ?" അദ്ദേഹം ചോദിച്ചു. സദസ്സിൻെറ മറുപടി നീണ്ട കരഘോഷത്തിലൊതുങ്ങി

"വെറുതെ വന്നുപോകുന്ന അനുഭവമല്ല ഇത്തരം കോൺഫറൻസുകളിൽനിന്നു പ്രതീക്ഷിക്കുന്നത്. മറിച്ച് ക്രിസ്തുവിനെ അനുകരിക്കുന്ന ക്രിസ്ത്യാനിയായി ത്തീരുവാനുള്ള മുഖാന്തിരങ്ങളാകണം," മെത്രാപ്പോലീത്താ ഓർമ്മിപ്പിച്ചു. "സഭാകേസിൽ പരാജയപ്പെട്ടവരോട് കൈകോർത്ത് അവരുടെ വേദന ആഹ്ലാദമാക്കാൻ കഴിയണം. ഒരുമിക്കാൻ ദൈവം നമുക്കു നല്കിയ അവസരമാണിത്", അദ്ദേഹം കൂട്ടി ച്ചേർത്തു.

തുടർന്ന് തോമസ് മാർ മക്കാറിയോസ് മെത്രാപ്പോലീത്താ പ്രസംഗിച്ചു. നർമ്മം പൊതിഞ്ഞ വാക്കുകൾ. സമീപ കാലത്ത് ഒരു കോൺഫറൻസിലും കണ്ടിട്ടില്ലാത്തവിധം ഒട്ടനവധി മേല്പട്ടക്കാരെ കണ്ടിട്ടാവണം, അദ്ദേഹം പറഞ്ഞു: "ഗ്രഹപ്പിഴ വരുമ്പോൾ ഒരുമിച്ചാണ്!" ഒസ്താത്തിയോസ് തിരുമേനിയോട് പൂർണ്ണമായും യോജിക്കുന്നു."

ഈ ആമുഖത്തോടെ മാർ മക്കാറിയോസ് ഇടയവൃന്ദത്തിനുനേരെ വിമർശനത്തിൻെറ മുനയുള്ള അമ്പുകൾ തൊടുത്തു. "തിരുമേനിമാർ ബൻസ് കാറുകൾ ഉപേക്ഷിക്കണം," അദ്ദേഹം പറഞ്ഞു. ആഡംബരവസ്തുക്കളെല്ലാം ഉപേക്ഷിച്ച് സാധാരണക്കാരോടൊപ്പം നിൽക്കാൻ മേല്പട്ടക്കാർ തയ്യാറാവണമെന്ന് പറഞ്ഞപ്പോൾ അഞ്ഞൂറിൽപരം പ്രതിനിധികൾ നിറഞ്ഞ സദസ്സ് ഇളകി മറിഞ്ഞു. ആവേശം മൂത്ത ചിലർ തിരുമേനിക്ക് 'കീ ജയ്' വിളിച്ചു.

"ഇവിടെ കുട്ടികൾ ഉച്ചഭക്ഷണം കഴിക്കുമ്പോൾ തിരുമേനിമാർ അപ്പുറത്തെ മുറിയിലിരുന്ന് പ്രത്യേകവിഭവങ്ങളോടെ 'മേശ' കഴിക്കുന്നത് ശരിയല്ല. സാധാരണക്കാരിൽ സാധാരണക്കാരായി അവർ മാറുമ്പോഴേ സഭയ്ക്കു മാറ്റമുണ്ടാകു. മാറ്റത്തിൻെറ തുടക്കം മേലേതട്ടിൽ നിന്നാവണം," മാർ മക്കാറിയോസ് പറഞ്ഞു.

ഫിലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്തായുടെ വാക്കുകൾക്ക് മൂർച്ചയേറിയിരിന്നു. "മലങ്കരയുടെ ചരിത്രം മഹത്താണ്. സമൂഹത്തിനു നല്ലതു കൊടുത്തു വളർന്നതാണ് നമ്മുടെ പാരമ്പര്യം. വിമർശകർ ചരിത്രം പഠിക്കണം. പാരമ്പര്യം നിലനിർത്താൻ യത്നിക്കണം."

കോയമ്പത്തൂർ തടാക ആശ്രമത്തിൻെറ ശോച്യാവസ്ഥ അദ്ദേഹം വിവരിച്ചു. "അവിടെ നഴ്സിംഗ് ഹോമിൻെറ ചുമതല ഒരു സി. എസ്. ഐ. ഡോക്ടർക്കാണ്. നമ്മുടെ ആളുകൾ അവിടെവന്നു പോകുന്നവർ മാത്രം."

"പരിശുദ്ധ സുന്നഹദോസ് അനുവദിക്കുമെങ്കിൽ റിട്ടയർ ചെയ്തു തടാക ആശ്രമത്തിലേക്കു പോകുവാൻ ആഗ്രഹിക്കുന്നു." മാർ യൗസേബിയോസ് പറഞ്ഞപ്പോൾ സദസ്സിൽ ആഹ്ലാദം അണപൊട്ടിയൊഴുകി.

"പാരമ്പര്യത്തിൽ അഭിമാനിക്കുകമാത്രം ചെയ്യാതെ അർത്ഥവത്തായി ജീവിക്കുവാൻ ശ്രമിക്കണം," അദ്ദേഹം ഓർമ്മിപ്പിച്ചു.

"വിദ്യാർത്ഥി പ്രസ്ഥാനം കോൺഫറൻസുകൾ യുവജനോത്സവ വേദികളാകാൻ അനുവദിക്കരുത്", കോൺഫറൻസിൽ പാലിക്കേണ്ട മര്യാദകളിലേക്കും വിശുദ്ധിയിലേക്കും അദ്ദേഹം വിരൽ ചൂണ്ടി. "നിങ്ങളുടെ വെളിച്ചം കണ്ട് മറ്റുള്ളവർ ദൈവത്തെ മഹത്വപ്പെ

ടുത്തട്ടെ" അദ്ദേഹം ആഹ്വാനം ചെയ്തു.

"നിങ്ങളുടെ വെളിച്ചം മറ്റുള്ളവരുടെ മുമ്പിൽ പ്രകാശിക്കട്ടെ" (മത്തായി 5:16) എന്ന ചിന്താവിഷയവു മായി ഡിസംബർ 26 മുതൽ 29 വരെ അടൂർ സെൻറ് സിറിൽസ് കോളേജിൽ നടന്ന 87-ാമത് വാർഷിക കോൺഫറൻസ് പലതുകൊണ്ടും ശ്രദ്ധേയമായി. പതിനൊന്ന് മേല്പട്ടക്കാരുടെ സാന്നിദ്ധ്യം സമാപന സമ്മേളനത്തിനു മിഴിവു പകർന്നു. വിദ്യാർത്ഥികളുടെ പ്രതിഷ്ഠാവാഗ്ദാനങ്ങാംക്കും വഴിത്തിരിവുകൾക്കും ചെവിയോർത്ത പഴയകാലങ്ങളിൽനിന്നു വ്യത്യസ്ത മായി മേലദ്ധ്യക്ഷന്മാരുടെ പുതിയ തീരുമാനങ്ങൾ ഇത്തവണത്തെ കോൺഫറൻസിനു പുളകമായി.

## കാലികപ്രസക്തിയുള്ള വിഷയങ്ങളുടെ കൂട്ടായ ചർച യാവണം നമ്മുടെ കോൺ ഫറൻസുകൾ. ദൈവശാസ്ത്രം വിളമ്പുന്ന ക്ലാസ്സുകൾ ആർക്കും താത്പര്യമുണ്ടെന്നു തോന്നു ന്നില്ല.

"കഴിഞ്ഞദിവസങ്ങളിലെ ബോറൻ ക്ലാസ്സുകളേ ക്കാൾ അനുഭവവേദ്യമായത് സമാപന സമ്മേളനമാ യിരുന്നു" - കോട്ടയം ബസേലിയോസ് കോളേജിലെ ജോസഫ് മാത്യു പറഞ്ഞു. "കാലികപ്രസക്തിയുള്ള വിഷയങ്ങളുടെ കൂട്ടായ ചർച്ചയാവണം നമ്മുടെ കോൺ ഫറൻസുകൾ. ദൈവശാസ്ത്രം വിളമ്പുന്ന ക്ലാസ്സുകളിൽ ആർക്കും താല്പര്യമുണ്ടെന്നു തോന്നുന്നില്ല"- പത്തനം തിട്ടയിൽ നിന്നെത്തിയ ബിജു അഭിപ്രായപ്പെട്ടു.

സമാപനസമ്മേളനത്തിനുമുമ്പ് പല പ്രതിനിധി കളെയുംകണ്ട് അഭിപ്രായമാരാഞ്ഞ ലേഖകന് നിരാശാ ജനകമായ മറുപടികളാണു ലഭിച്ചത്. പരാതികളും പരി ഭവങ്ങളും ഒട്ടേറെ. കുടിവെള്ളപ്രശ്നം മുതൽ ക്ലാസ്സു കളുടെ രീതിവരെ വിമർശന വിധേയമായി. ടാലൻറ് നൈറ്റിനുള്ള സമയം ദീർഘിപ്പിക്കാത്തതിലാണ് പല ർക്കും പരാതി. പക്ഷെ 'വർക്ഷോപ്പുകൾ' പ്രയോജന പ്രദമായിരുന്നുവെന്ന് ഭൂരിപക്ഷംപേരും അഭിപ്രായ പ്പെട്ടു. സ്വന്തം കരിയർ കണ്ടെത്താനും തിരിച്ചറിയാനും പലർക്കും കഴിഞ്ഞു.

കഴിഞ്ഞ എട്ടുവർഷമായി മുടങ്ങാതെ പങ്കെടു ക്കുന്ന സുനിൽ പറഞ്ഞതിങ്ങനെ: "ഞാൻ പങ്കെടുത്തി ട്ടുള്ളതിൽ ഏറ്റവും മോശമായ കോൺഫറൻസ്." □

വിനു. വി. ജോൺ

9 -ാം പേജ് തുടർച്ച

എന്നാൽ ചില വ്യാധികളുടെ പ്രത്യേകതയനുസരിച്ച് മാറ്റിപ്പാർപ്പിക്കേണ്ടിവന്നേക്കാം. എങ്കിലും മനുഷ്യ സമ്പ ർക്കവും കടാക്ഷവും, സ്നേഹത്തിൻെറ ഉറപ്പും നിഷേ ധിച്ച്, കാരുണ്യത്തിൻെറ വാതായനങ്ങൾ കൊട്ടി യടയ്ക്കുന്നത് ഒരിക്കലും നീതികരിക്കത്തക്കതല്ല. വൃദ്ധ ജനങ്ങളെയും, രോഗികളെയും ആതുരാലയങ്ങളിലോ, വൃദ്ധസംരക്ഷണഭവനങ്ങളിലോ ആക്കി ചില വിനുള്ള ദ്രവ്യവും നൽകിയിട്ട് സ്ഥലം വിടുന്നത് കുറ്റകരമായ അനാസ്ഥ എന്ന പാപമാണ്.

(2) വാർദ്ധക്യമോ രോഗമോ വരുത്തുന്ന നിസ്സഹാ യതയിൽപ്പെട്ടിരിക്കുന്നവരോട് പരുഷമായും അവജ്ഞ യോടും പെരുമാറുന്നത് പൈശാചികമാണ്; അസഹനീ യവും. ഇക്കൂട്ടരെന്നു മാത്രമല്ല, ആർക്കും ആരെയും ആക്ഷേപിക്കുന്നതിനും, വിലയിടിച്ചു കൊടുക്കുന്ന തിനും, അഭിമാനക്ഷതം വരുത്തുന്നതിനും അധികാര മില്ല. വിവാഹത്തിനുമുമ്പ് ഗർഭിണിയായി കാണപ്പെട്ട മറിയാമിനോട് നീതിമാനായ യൗസേഫ് അനുവർ ത്തിക്കുന്ന രീതി പരക്കെ അനുകരണീയമാണ്.

(3) ദൈവം എല്ലാവരോടും മനസ്സലിവുള്ളവ നാണ്. അതിനാലാണ് നാം അർഹിക്കാത്ത അനുഗ്രഹ ങ്ങളും സമ്മാനങ്ങളും അവിടുന്ന് നമ്മുക്ക് തരാൻ തിരുമനസ്സാകുന്നത്. "നിനക്കു മനസ്സുണ്ടെങ്കിൽ" എന്ന വാക്ക് സൗഖ്യദാനത്തിലുള്ള വിശ്വാസവും തൻെറ മനസ്സലിവിലുള്ള സംശയവും നിഴലിപ്പിക്കുന്നു. എങ്കിൽ പ്പോലും യേശു രോഗിയെ ശാസിക്കുന്നില്ല. അവൻ ഇപ്പോഴും അവിശ്വാസത്തിൻെറയും സംശയത്തി ൻെറയും നിഴലിൽത്തന്നെയാണല്ലൊ. മറുപടി സ്നേഹ മസൃണമാണ്." നീ സംശയിച്ചെങ്കിലും, എനിക്ക് എപ്പോഴും മനസ്സാണ്, സൗഖ്യമാകുക'. ദീർഘക്ഷമ യുടെ മിന്നലാട്ടമാണീവാക്കുകളിൽ തെളിയുന്നത്.




Jayamol, Thumpamon

കുഞ്ഞനുജന്മാരെ കുഞ്ഞനുജത്തിമാരേ ..........

യേശുനാഥൻെറ പൂന്തോട്ടത്തിൽ നാം ഒന്നിച്ചു കൂടിയിട്ട് വളരെനാളുകളായി ഇല്ലേ? ഇക്കാര്യത്തിൽ നിങ്ങളെക്കാൾ അധികം ദുഃഖം കുഞ്ഞിച്ചായനാണ്.

ഇപ്രാവശ്യം ന്യൂയോർക്കിൽ മടങ്ങിയെത്തിയിട്ട് ആദ്യം എഴുതുന്ന കത്താണിത്.

കുഞ്ഞനുജന്മാരോടും കുഞ്ഞനുജത്തിമാരോടും ഒത്ത് പാട്ടു പാടിയും കഥപറഞ്ഞും കഴിയുന്നതിൽ കവിഞ്ഞ് ഒരു ആനന്ദം കുഞ്ഞിച്ചായനില്ല. പക്ഷെ എന്തു ചെയ്യാൻ. അതിനുള്ള ഭാഗ്യം പലപ്പോഴും നഷ്ടപ്പെ ടുന്നു.

മദ്യത്തിനും മയക്കുമരുന്നിനും അടിമകളായവരുടെ ഇടയിൽ കൂടുതൽ സമയവും പ്രവർത്തിക്കാൻ കുഞ്ഞിച്ചായൻ ഇഷ്ടപ്പെടുന്നു. നിങ്ങളുടെ എല്ലാ ദിവസത്തെയും പ്രാർത്ഥനയിൽ

'ജീവിതയാത്ര' എന്ന വാക്ക് വളരെ അർത്ഥപൂർണ്ണമാണ്. ഗാനം പാടി ഒഴുകുന്ന പുഴകളെപ്പോലെയാണ് മനുഷ്യർ. പുഴകളെപ്പോലെ മനുഷ്യരും പാട്ടു പാടുന്നു. സമുദ്രത്തിൽ ലയിക്കുന്നതുവരെയും ഓരോ നദിയും അസ്വസ്ഥത അനുഭവിക്കുന്നു. ശിശുവിനെ ആലിംഗനം ചെയ്യുന്ന അമ്മയെപ്പോലെയാണ് സമുദ്രം. ശിശുക്കൾ അമ്മയുടെ മാറിൽ അഭയം തേടുന്നു; നദികൾ സമുദ്രത്തിലും. അതുപോലെ നമ്മെ സ്വീകരിക്കാൻ യേശുനാഥനും. തൻെറ ദിവ്യകരങ്ങൾ നീട്ടിനില്ക്കുന്നു. ഭാവനയിലൂടെ ആ ദൃശ്യം ദർശിക്കുന്നതുപോലെ തന്നെ എത്ര ആഹ്ലാദകരമാണ്.

മഞ്ഞുപെയ്യുന്ന ഒരു ദിവസമാണ് കുഞ്ഞിച്ചായൻ ഈ കത്ത് എഴുതുന്നത്. കുഞ്ഞു കുഞ്ഞു മാലാഖമാരെപ്പോലെ മഞ്ഞുതുള്ളികൾ ആകാശത്തു

മസിൻെറ ആനന്ദം എന്നും നിങ്ങളുടെ മനസ്സിൽ തളിർത്തു നില്ക്കട്ടെ. പുതുവത്സരത്തിൽ എടുത്ത നല്ല തീരുമാനം ഫലപ്രദം ആയി ത്തീരട്ടെ എന്നു പ്രാർത്ഥി ക്കുന്നു. ഓരോ പ്രഭാതവും യേശുനാഥൻെറ ദിവ്യമുഖം കണ്ടുണരുന്നതും, ദിവസംമുഴുവൻ യേശുനാഥൻെറ ദിവ്യസാന്നിദ്ധ്യം അനുഭവിക്കുന്നതും രാത്രിയിൽ യേശുനാഥൻെറ വിശുദ്ധകരങ്ങളിൽ സമർപ്പിച്ചുകൊണ്ട് ഉറങ്ങുന്നതും എത്ര ഭാഗ്യമാണ്. നിർമ്മല മാനസർക്ക് യേശുനാഥൻെറ ദിവ്യ സാന്നിദ്ധ്യം അനുഭവിക്കാൻ കഴിയും.

"ഹൃദയശുദ്ധിയുള്ളവർ ഭാഗ്യവാന്മാർ. അവർ ദൈവത്തെ കാണും ..." (മത്തായി 5: 8) എന്ന് യേശുനാഥൻ തൻെറ ഗിരിപ്രഭാഷണത്തിൽ അരുളിച്ചെയ്തത് ഓർക്കുക.

പരിശുദ്ധ പരുമലതിരു

# യേശുനാഥൻെറ പൂന്തോട്ടം

ലഹരിക്ക് അടിമകളായ ഹതഭാഗ്യരെ ഓർക്കണം. അവർക്കു ലഹരിയിൽനിന്നു മോചനം ലഭിക്കുന്നതിനു വേണ്ടി പ്രാർത്ഥിക്കണം. നിങ്ങൾ അറിയുന്ന ലഹരിയാസക്തർ ആരെങ്കിലും ഉണ്ടെങ്കിൽ നിങ്ങളുടെ രഹസ്യപ്രാർത്ഥനയിൽ അവരെയും, അവർ മൂലം ദുഃഖമനുഭവിക്കുന്ന കുടുംബങ്ങളെയും ഓർക്കണം. ശാരീരികവും മാനസികവും, ആത്മീകവുമായ ഒരു മഹാരോഗമാണ് ലഹരിയാസക്തി. പലരും ഇതിനെ ഒരു തമാശയായി കാണുന്നു. ഇതു ദുഃഖകരമാണ്. 'അണ്ണാൻ കുഞ്ഞും തന്നാലായത്' എന്നതുപോലെ നിങ്ങൾക്കും പലകാര്യങ്ങളും ചെയ്യാൻ കഴിയും.

ഒരിടത്തും സ്ഥിരമായി പാർപ്പുറപ്പിക്കാത്ത ഒരു നാടോടിയെപ്പോലെയാണ് കുഞ്ഞിച്ചായൻ. എല്ലാ മനുഷ്യരും ഒരർത്ഥത്തിൽ സഞ്ചാരികളാണ്.

നിന്നും പൊഴിഞ്ഞു വീഴുന്നു. ഭൂമിയിലേക്കു സ്നേഹസന്ദേശവുമായി പറന്നെത്തുന്ന മാലാഖമാരാണ് മഞ്ഞുതുള്ളികൾ എന്നു സങ്കല്പിക്കുമ്പോൾ കുഞ്ഞിച്ചായൻെറ മനസ്സ് ആനന്ദം കൊണ്ടു തുടികൊട്ടുന്നു.

ഇല കൊഴിഞ്ഞുനിന്ന വൃക്ഷങ്ങളെ മഞ്ഞുതുള്ളികൾ വെൺപട്ടു പുതപ്പിക്കുന്നു. രാത്രികാലത്ത് വൈദ്യുതവെളിച്ചത്തിൽ വെണ്ണക്കല്ലിൽ കൊത്തിയെടുത്ത ശില്പങ്ങളെപ്പോലെ അവ വെട്ടിത്തിളങ്ങുന്നതു കാണുന്നത് എത്ര ആഹ്ലാദകരമാണ്. സ്നേഹ ശൂന്യതകൊണ്ട് ഉണങ്ങിവരണ്ട മനുഷ്യമനസ്സിൽ ദൈവസ്നേഹം മഞ്ഞുതുള്ളികളായി പൊഴിയുന്നതിനെപ്പറ്റി ചിന്തിച്ചു പോകുന്നു.

ക്രിസ്തുമസും പുതുവത്സരവും ഒക്കെ നിങ്ങൾ ആഹ്ലാദപൂർവ്വം കൊണ്ടാടിയെന്ന് കുഞ്ഞിച്ചായൻ വിശ്വസിക്കുന്നു. ക്രിസ്തു

മേനി, മൂക്കംചേരിൽ പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനി, ബഥനിയാ ശ്രമത്തിലെ മാർ തേവോദോസ്യോസ് തിരുമേനി.... ഇവരൊക്കെ യേശുനാഥൻെറ കാൽച്ചുവടുകളെ പിന്തുടർന്നവരാണ്.

ഇനി ഒരു കൊച്ചു കഥ പറയാം:-

ഇതു കുഞ്ഞിച്ചായൻെറ സ്വന്തം കഥയല്ല. മലങ്കരസഭയിലെ സുപ്രസിദ്ധ സുവിശേഷ പ്രസംഗകനായ ബ. റ്റി. ജെ. ജോഷ്വാ അച്ചനിൽ നിന്ന് കേട്ടതാണ്. ബ. ജോഷ്വാ അച്ചൻ അമേരിക്കയിൽ പ്രസംഗപര്യടനത്തിനു വന്നപ്പോൾ അദ്ദേഹത്തിൻെറ ചില പ്രസംഗങ്ങൾ കേൾക്കുവാൻ കുഞ്ഞിച്ചായനു ഭാഗ്യം ലഭിച്ചു. അദ്ദേഹം പറഞ്ഞ ഒരു കഥ എന്നെ വളരെ ആകർഷിച്ചു. ആ കഥ യേശുനാഥൻെറ പൂന്തോട്ടത്തിൽ എഴുതുന്നതിന് അച്ചനോടു അനുവാദം

ചോദിച്ചു. സസന്തോഷം അദ്ദേഹം അനുവദിച്ചു. അച്ചനോടുള്ള നന്ദി രേഖപ്പെടുത്തുന്നു.

ഒരിക്കൽ ഒരു കഴുകൻ അനന്തവിശാലമായ ആകാശത്തിൽ പറന്നു വിഹരിക്കുകയായിരുന്നു. കുറച്ചുസമയം പറന്നതിനുശേഷം ഒരു കുന്നിൻ നെറുകയിലുള്ള ഒരു പാറക്കെട്ടിലേക്കു താണിറങ്ങി. അവിടെ ഒരു കൊച്ചു ഗുഹയുമുണ്ടായിരുന്നു. ആ ഗുഹയിലെ പൊരുന്നച്ചൂടിൽ അല്പസമയം വിശ്രമിച്ചപ്പോൾ കഴുകന് എന്തെന്നില്ലാത്ത ആനന്ദം അനുഭവപ്പെട്ടു. വിശ്രമത്തിനുശേഷം കഴുകൻ ആകാശത്തിലേക്കു ചിറകുവിരിച്ചു പറന്നുയർന്നു. അല്പസമയം കഴിഞ്ഞപ്പോൾ കഴുകൻ തളർന്നു തുടങ്ങി. അധികസമയം ആ ആകാശരാജകുമാരനു പറക്കാൻ കഴിഞ്ഞില്ല. വെടിയേറ്റ വിമാനം പോലെ കഴുകൻ നിലം പൊത്തി.

ആകാശപരപ്പിൽ പറന്നുകളിച്ചിരുന്ന കഴുകൻ എന്തുകൊണ്ടാണ് നിലംപതിച്ചത്? ഗുഹയിൽ വിശ്രമിച്ചുകൊണ്ടിരുന്നപ്പോൾ ഒരു ചെറിയ സർപ്പം കഴുകൻെറ ചിറകുകൾക്കിടയിൽ കയറിപ്പറ്റി. ചിറകുകൾക്കുള്ളിൽ പതുങ്ങിയിരുന്ന ആ സർപ്പത്തെയും വഹിച്ചുകൊണ്ടാണ് കഴുകൻ പറന്നുയർന്നത്. ആ വിഷസർപ്പത്തിൻെറ കടിയേറ്റ് ആകാശരാജകുമാരൻ ആയി വിലസിയിരുന്ന കഴുകൻ പിടഞ്ഞു വീണു.

ഈ കഴുകൻ നമ്മെ ഒരു വലിയ പാഠം പഠിപ്പിക്കുന്നു. ജീവിതയാത്രയിൽ നമ്മുടെ ഹൃദയത്തിനുള്ളിൽ കൊച്ചു കൊച്ചുസർപ്പങ്ങൾ കയറിപ്പറ്റും. ആദ്യമൊന്നും നാമതു ശ്രദ്ധിക്കയില്ല. പുകവലി, മദ്യപാനം, ഇതൊക്കെ പാപസർപ്പങ്ങളാണ്. തമാശയ്ക്കുവേണ്ടി കുട്ടിക്കാലത്ത് ഒരു സിഗററ്റ് പുകച്ച ഒരാൾ പുകവലിയുടെ അടിമയും രോഗിയും ആയിത്തീർന്ന സംഭവം കുഞ്ഞിച്ചായനു അറിയാം. പ്രായമായതിനുശേഷം അദ്ദേഹം പൂർണ്ണമായും പുകവലി നിറുത്തി. അതു മൂലമുണ്ടായ രോഗവും ക്ലേശവും ഇപ്പോഴും അനുഭവിക്കുന്നു. പുകവലിയുടെ ദോഷത്തെപ്പറ്റി അറിയാമായിരുന്നിട്ടും അതിൽനിന്നു വിട്ടുമാറാൻ അദ്ദേഹത്തിനു വളരെക്കാലം എടുക്കേണ്ടിവന്നു. ചിലരുടെ ജീവിതം പുകയിൽ തന്നെ എരിഞ്ഞടങ്ങും. തമാശയ്ക്കുവേണ്ടി ഒരു ഗ്ലാസ്സ് കള്ളു കുടിച്ച ഒരു കലാകാരൻ പില്ക്കാലത്ത് ഒരു മുഴുകുടിയൻ ആയി മാറി. ലഘുവായി ആരംഭിച്ച് വലുതായിത്തീരുന്ന പാപങ്ങൾ പുകവലിയും മദ്യപാനവും മാത്രമല്ല അതിരുകവിഞ്ഞ സുഖാസക്തി, ആഡംബരഭ്രമം, അധികാരമോഹം ഇതെല്ലാം മഹാത്മാക്കൾ എന്നും പുണ്യപുരുഷന്മാർ എന്നും അറിയപ്പെടുന്നവരെപ്പോലും വീഴ്ത്തുന്ന പാപങ്ങളാണ്.

വിശുദ്ധജീവിതം നയിച്ചിരുന്ന സന്യാസിശ്രേഷ്ഠന്മാർ, ആദർശവിശുദ്ധിയുള്ള രാഷ്ട്രീയ നേതാക്കന്മാർ ഇവരെയൊക്കെ കൊത്തിവീഴ്ത്തുന്ന സർപ്പമാണ് അധികാരമോഹം. സർപ്പം കഴുകൻെറ ചിറകുകൾക്കിടയിൽ നുഴഞ്ഞുകയറിയതുപോലെ മനുഷ്യഹൃദയത്തിൽ പാപം കേറിപ്പറ്റുന്നു. ഓരോ മനുഷ്യൻെറയും ശരീരവും മനസ്സും ആത്മാവും വിശുദ്ധമായി സൂക്ഷിക്കണമെന്ന് യേശുനാഥൻ ആഗ്രഹിക്കുന്നു. വിശ്വമഹാകവി രവീന്ദ്രനാഥ ടാഗോർ പാടി: "എൻെറ ജീവജീവ ജീവനേ, എൻെറ സർവ്വാംഗങ്ങളിലും അങ്ങയുടെ സജീവസ്പർശം ഉണ്ടെന്നറികയാൽ ഞാൻ എന്നെന്നും അതിനെ പവിത്രമായി സൂക്ഷിച്ചുകൊള്ളാം ........." ഓരോ ജീവിതവും വിശുദ്ധവും സുന്ദരവും ആയിത്തീരട്ടെ.

നന്മകൾ പ്രാർത്ഥിച്ചുകൊണ്ട്

സ്വന്തം കുഞ്ഞിച്ചായൻ


Suja Varghese
Murani

# പത്തുകല്പനകൾ

( സീനായ്ഗിരിനിൻ എന്നപോലെ- )

1. **ഞാ**നാകുന്നു
നിൻ ദൈവം കർത്തൻ
നിനക്കുണ്ടാകരുത്
ഞാനൊഴികെ അന്യദൈവങ്ങൾ
വിണ്ണിലും ഭൂവിലും വെള്ളത്തിലും
ഉള്ളതാം ഒന്നിൻെറയും രൂപമോ
സാദൃശ്യമോ നീ മെനയുകയോ
വന്ദിക്കുകയോ ചെയ്യരുതൊരു-
നാളും.

2. **നി**ൻെറ ദൈവം
കർത്താവിൻ നാമാൽ
ആണയിടരുത്
വ്യാജമായിട്ടൊരുനാളും
ഓർക്ക നീ ശുദ്ധീകരിപ്പാൻ
ശാബതു നാളിനെയെന്നാളും
ദീർഘായുസ്സിന്നായിനീ
ബഹുമാനിക്കമ്മേം അപ്പനേയും

3. **ഹിം**സിക്കരുത്
ഒരുനാളും അരുത്
വ്യഭിചാരം അരുത്
അരുതരു തരു തരുതൊരുനാളും
മോഷ്ടിക്കുകയും ചെയ്യരുത്
കള്ളസാക്ഷ്യം പറയരുത്
മോഹിക്കയുമരുത് നീ നിൻ
സ്നേഹിതൻെറതായുള്ളൊ-
ന്നിനെയും.

4. **സ്നേ**ഹിക്കേണം നീ
ദൈവമാം കർത്തനെ
എന്നാളും പൂർണ്ണ
ഹൃദയത്തോടും ശക്തിയോടും
അതുപോൽ ആത്മമനസ്സോടും
സ്നേഹിക്കേണം നീയെന്നും
നിന്നുടെ അയൽക്കാരനെയും
നിന്നെപ്പോൽ ഒട്ടും കുറയാതെ.

ഫാ. ഒ. വി. ഏലിയാസ്

• • • • •

11-ാം പേജ് തുടർച്ച

(3) അറയ്ക്കത്തക്ക രോഗിയെ സ്പർശിച്ചപ്പോൾ അവന് യേശുവിൽ നിന്നും ഒരു പ്രത്യേക സന്ദേശം ലഭിച്ചു. "എല്ലാവരും നിന്നെ കൈവിട്ടാലും നിനക്കു ഞാനുണ്ട്; നീ ആരുമില്ലാത്തവനല്ല." സഹോദരഭാവനയുളള ആ സ്പർശം ആയിരം പ്രശംസാ പദങ്ങളെക്കാൾ ഗുരുത്വമുളളതാണ്. മനസ്സിൽ സൗഖ്യപ്രക്രിയ (healing) ആരംഭിച്ചു കഴിഞ്ഞു; അത് ശരീരത്തിലേക്കും വ്യാപിച്ചു. ദയാവായ്പിൻെറ മാധുര്യമൂറുന്ന ഒരു വാക്കിനായി കാത്തിരിക്കുന്ന - വാർദ്ധക്യത്തിലും, രോഗത്തിലും, വിരഹത്തിലും, ഏകാന്തതയിലും മറ്റും - എത്രയോ നിസ്സഹായർ നമ്മുക്കു ചുറ്റിലുമുണ്ടാവും. യേശുവിൻെറ കാരുണ്യസ്പർശനം നൽകാൻ നമ്മുടെ കരങ്ങൾ നീളുമോ?

**വാർദ്ധക്യമോ രോഗമോ വരുത്തുന്ന നിസ്സാഹയതയിൽപ്പെട്ടിരിക്കുന്നവരോട് പരുഷമായും അവജ്ഞയോടും പെരുമാറുന്നത് പൈശാചികമാണ്; അസഹനീയവും.**

(4) രോഗി സൗഖ്യം പ്രാപിച്ചാലും, സൗഖ്യം പ്രാപിക്കുമെന്ന ഉറപ്പുമാത്രം കിട്ടിയാലും ഉടനെ ഉച്ചഭാഷിണിയിലൂടെ 'സാക്ഷ്യം' അവതരിപ്പിക്കുന്ന ശൈലികളിൽ നിന്നും എത്ര അകന്നാണ് യേശു നിലകൊളളുന്നത്. മാരകമായ രോഗത്തിൽ നിന്നും ഒരു നിമിഷാർദ്ധത്തിൽ സൗഖ്യം നൽകിയെങ്കിലും അതിനെക്കുറിച്ച് ആരോടും പറയാതിരിക്കാൻ അവിടുന്ന് വിലക്കുന്നു ഇങ്ങനെ ഉണർവ്വ് - കരിസ്മാറ്റിക് - കമ്പക്കാരുടെ നിമിഷ-ഭക്തി, പാഠശാലയിലെ അഭ്യസനം അദ്ദേഹത്തിനും ലഭിച്ചിട്ടില്ലല്ലോ. പ്രകൃതിയുടെ നിയമങ്ങൾക്കു നിരക്കാത്തതാണല്ലോ ഈ പ്രചരണ ശൈലി. സുഗന്ധവാഹികളായ പൂക്കൾ ഒരിക്കലും തങ്ങളുടെ സുഗന്ധപാരമ്യതയെപ്പറ്റി ഉദ്ഘോഷിക്കാറില്ല; സുഗന്ധം പ്രാണികളെയും മനുഷ്യരെയും ആകർഷിക്കാറുണ്ടെന്നുളളത് വേറെ കാര്യം. സ്വാഭാവിക സുഗന്ധത്തിന് 'advertisement' അശേഷം ആവശ്യമില്ലല്ലോ.

(5) സൗഖ്യം നൽകിക്കഴിഞ്ഞും സൗഖ്യം പ്രാപിച്ചവൻ ന്യായപ്രമാണത്തിലെ നിയമിത നിബന്ധനകൾ പാലിക്കണമെന്ന നിർദ്ദേശത്തോടെയാണ് സൗഖ്യദാതാവ് അവനെ യാത്രയാക്കുന്നത്. യിസ്രായേലിന് ന്യായപ്രമാണം നൽകിയവൻ നിവർത്തിക്കുവാനല്ലാതെ നീക്കുവാനല്ലല്ലോ വന്നത്. ന്യായപ്രമാണദാതാവ് യഥാർത്ഥത്തിൽ അതിനതീതനാണെങ്കിലും 'മനുഷ്യപുത്രൻ' അതിനധീതമായിരിക്കാനാണിഷ്ടപ്പെടുന്നത്. മാത്രമല്ല സ്വാർത്ഥമതികളായ മനുഷ്യർ അവയ്ക്ക് സൗകര്യപൂർവ്വമായ ആഖ്യാതങ്ങൾ നൽകിയിരുന്നതിനെ അദ്ദേഹം തുറന്നു കാട്ടുകയും ചെയ്തു. തങ്ങൾക്ക് പുതുഭാഷാ നൽവരവും രോഗശാന്തിയും മറ്റും മറ്റും കൈവന്നിരിക്കുന്നു വെന്നവകാശപ്പെടുന്നവർ വളരെ വേഗം തങ്ങൾ തങ്ങൾക്കുതന്നെ അതീതരാണെന്ന് ഭാവിക്കുകയും സഭയെ വിട്ട്, പുതിയ സഭ 'സ്ഥാപക' രായി ചമയാനും വെമ്പൽ കൊള്ളുമ്പോൾ, "നീ പോയി പുരോഹിതന്മാർക്കു നിന്നെത്തന്നെ കാണിച്ച് ന്യായപ്രമാണത്തിലെ കല്പന അനുസരിച്ചുള്ള വഴിപാട് അർപ്പിക്കുക" എന്ന് യേശു കല്പിക്കുന്നത് എത്ര അനുകരണീയം?

മാത്രമല്ല, ഈ അത്ഭുതം പ്രവർത്തിച്ചിട്ട്, പ്രശസ്തനാകാൻ ശ്രമിക്കാതെ ഏകാന്തതയിലേക്കാണ് മനുഷ്യപുത്രൻ മാറുന്നത്?

(6) അടയാളങ്ങളെക്കാളും അത്ഭുതങ്ങളെക്കാളും പ്രാധാന്യം നല്കേണ്ടത് മനുഷ്യത്വത്തിനും, മനുഷ്യസ്നേഹത്തിനും, ത്യാഗത്തിനും, കരുണ്യത്തിനുമാണെന്ന് നാമെന്നു തിരിച്ചറിയും? .

**നോമ്പിലെ മൂന്നാം ഞായർ**
**(പക്ഷവാതക്കാരൻ)**

**മാർച്ച് 3**

**വിശുദ്ധ മർക്കോസ് 2:1-12**

ഈ ആഴ്ചയും, രോഗികളെയും രോഗാവസ്ഥയെയുംകുറിച്ചുള്ള ചിന്തകൾ തുടരുകയാണ്. ഒരു തളർവാതരോഗിയെ എഴുന്നേല്പിക്കുന്നതാണു പ്രമേയം. അയാൾക്കു സംസാരിക്കാനും ചലിക്കാനും കഴിവില്ലാതിരുന്നു എന്നു വേണം ചിന്തിക്കുവാൻ: കഫർന്നഹൂമിൽ ഒരു ഭവനത്തിൽ വച്ച് ഈ സംഭവം നടക്കുന്ന സമയത്ത് യേശുവിൻെറ പ്രസംഗം കേൾക്കുന്നതിനും മറ്റുമായി ധാരാളം ആളുകൾ വന്നുകൂടിയിരുന്നു.

(1) "യേശു ഭവനത്തിലുണ്ട്"

എന്ന് കർണ്ണാകർണ്ണിയ അറിഞ്ഞാണു ജനങ്ങൾ ഒട്ടനവധി വന്നെത്തിയത്. ഇന്നും ഇതു യാഥാർത്ഥ്യമല്ലേ? പ്രസംഗങ്ങളോ അത്ഭുതങ്ങളോ, സൗധങ്ങളോ അല്ല "യേശു അവിടെയുണ്ട് എന്നതാണ് എന്നും ആളുകളെ ആകർഷിപ്പിക്കുന്ന ഘടകം. യേശു വന്നുകഴിഞ്ഞാൽ ആ സ്ഥലത്തിൻെറ കെട്ടും മട്ടും മാറും. കാനാവിൽ കല്യാണവിരുന്നിനു യേശുവും വന്നെത്തിയിരുന്നല്ലോ അവിടെ ആദ്യത്തെ "അടയാളം" നടന്നു. എങ്കിലും അത്ഭുതങ്ങളെക്കാൾ അധികം യേശുവിൻെറ സാന്നിദ്ധ്യമാണ് വിലമതിക്കപ്പെടേണ്ടത്.

(3) പാപം ശാരീരികരോഗത്തിനും ക്ലേശങ്ങൾക്കും നിമിത്തമാകുമെന്നത് അന്നു പരക്കെ വിശ്വസിച്ചിരുന്ന സംഗതിയായിരുന്നു. എന്നാൽ എല്ലാ ശാരീരിക വൈകല്യങ്ങളുടെയും കാരണം പാപമല്ലന്നു മാത്രമല്ല, 'ദൈവത്തിൻെറ പ്രവൃത്തി അവരിൽ വെളിപ്പെടേണ്ടതിനും ചിലപ്പോൾ വൈകല്യങ്ങൾ ആയുധമാകാമെന്നു കർത്താവു സാക്ഷ്യപ്പെടുത്തുന്നുമുണ്ട്. എങ്കിലും പക്ഷവാതരോഗിക്ക് പാപജീവിതത്തിൻെറ ഒരു പശ്ചാത്തലമുണ്ട് എന്നുവേണം കരുതുവാൻ. അതുകൊണ്ടാണല്ലോ ശരീരസൗഖ്യം നല്കുന്നതിനു മുമ്പുതന്നെ അയാൾക്കു കർത്താവു പാപമോചനം നല്കുന്നത്.

രുന്നുതാനും. ആൾക്കൂട്ടം കണ്ട് മയങ്ങിനില്ക്കാതെയും, നിരാശപ്പെട്ടു മടങ്ങിപ്പോകാതെയും തങ്ങൾ വന്ന കാര്യം ഏതുവിധേനയും നേടിക്കൊണ്ട് മാത്രം മടങ്ങുന്നതിന് ആ നാലു മനുഷ്യർ നടത്തിയ അധ്വാനം ഏതുകൊണ്ടും ശ്ലാഘനീയമാണ്.

(5) കർത്താവു നല്കുന്ന പാപമോചനവാക്യം എത്ര ഹൃദ്യമാണ്; "മകനെ, നിൻെറ പാപങ്ങൾ മോചിക്കപ്പെട്ടിരിക്കുന്നു." പാപിയെയും സംബോധന ചെയ്യുന്നത് 'മകനെ' എന്നു വിളിച്ചു തന്നെയാണ്.

(6) മധ്യസ്ഥതയുടെ അതിമഹനീയമായ അംശത്തിന് അവിസ്മരണീയമായ ദൃഷ്ടാന്തം കൂടെയാണ് ഈ സംഭവം. ശരീരത്തിലിരിക്കു

**നായ്ക്കുട്ടികൾക്കു ഭവനത്തിനു പുറത്താണു സ്ഥാനം എന്നു ചിന്തിച്ചവർക്കു തെറ്റി. അവയുടെ സ്ഥാനം യജമാനൻെറ മേശയുടെ അടിയിൽ തന്നെ. യജമാനൻ അവയെ കരുതുന്നതുകൊണ്ടാണല്ലോ അവ അവിടെ കഴിയുന്നത്.**

യേശു തങ്ങളിൽ പാർക്കുന്നു. മനുഷ്യരും, യേശുവിൻെറ സാന്നിദ്ധ്യവും സ്നേഹവും പകരുന്ന പ്രവൃത്തികളും യേശുവിൻെറ സാന്നിദ്ധ്യമുള്ള സ്ഥലങ്ങളുമാണ് എക്കാലവും മൂല്യമുള്ളതായി കരുതപ്പെടേണ്ടത്.

(2) പക്ഷവാതരോഗിയെ കട്ടിലിൽ വഹിച്ചുകൊണ്ടുവന്ന നാലു മനുഷ്യസ്നേഹികൾ എക്കാലത്തെയും സുവിശേഷ ദൗത്യവാഹകർക്ക് മാർഗ്ഗം തെളിയിക്കുന്നവരാണ്. ശരീരാത്മരോഗികളെ സൗഖ്യദായകനേശുവിൻെറ അടുത്തേക്കു കൊണ്ടുവരിക എന്നത് അവരുടെ പ്രധാന ചുമതലയാണ്. അവർ യേശുവിൽ വിശ്വാസമുള്ളവരായിരുന്നു. അവരുടെ വിശ്വാസം കണ്ടാണ് യേശു പക്ഷവാതക്കാരനു പാപത്തിൽ നിന്നും രോഗത്തിൽനിന്നും വിടുതൽ നല്കുന്നത് രോഗിക്കും വിശ്വാസമുണ്ടായിരുന്നിരിക്കാം.

ഈ സന്ദേശം ഇന്നത്തെ ലോകത്തിൽ വേണ്ട പ്രാധാന്യം നല്കി പ്രചരിപ്പിക്കേണ്ടതാണ്. മനുഷ്യനു ആത്മാവിൻെറയും ശരീരത്തിൻെറയും സൗഖ്യം അനിവാര്യമാണ്. ദൈവം നമ്മുടെ അകൃത്യങ്ങളെ മോചിക്കുന്നവനും സകലരോഗങ്ങളെയും സൗഖ്യമാക്കുന്നവനുമാണ്. സങ്കീർത്തനകർത്താവു ഇത് ഊന്നിപ്പറയുന്നുമുണ്ടല്ലോ. (സങ്കീ 103)

(4) പലസ്തീൻ നാട്ടിലെ അക്കാലത്തെ സാധാരണക്കാരുടെ വീടുകളുടെ മേൽത്തട്ട് വൃക്ഷക്കൊമ്പുകൾ പാകി അതിനു മുകളിൽ കളിമണ്ണു കുഴമ്പു കുഴച്ചു തേച്ച് വെയിലിൽ ഉണക്കി ദൃഢപ്പെടുത്തുന്നവയായിരുന്നു. അത്തരം ഒരു വീടിൻെറയായിരിക്കണം 'മേൽത്തട്ട് നീക്കിയത്. റോമൻ രീതിയിൽ ഉള്ള വീടുകൾ ആകട്ടെ കുറെക്കൂടെ ഉറപ്പുള്ളതായി

ന്നവരെ പ്രതിയാകട്ടെ, ശരീരം വിട്ടവരെപ്പറ്റിയാകട്ടെ മദ്ധ്യസ്ഥത അർപ്പിക്കുവാൻ നമുക്കു കടപ്പാടില്ലേ? ഇവിടെ പക്ഷവാതക്കാരൻ ഒരു വാക്കുപോലും ഉരിയാടാനാവാതെ ശവസമാനമായി കിടക്കുന്നതേയുള്ളൂ എന്നത് ശ്രദ്ധേയമാണ്.

**നോമ്പിലെ നാലാം ഞായർ**
**- കനാന്യ സ്ത്രീ -**

**(മാർച്ച് 10)**

**വിശുദ്ധ മത്തായി 15: 21-31**

യിസ്രായേലിലെ കാണാതെ പോയ ആടുകൾക്ക് കർണ്ണാനുകരമായ വസ്തുതകളാണ് ഇന്നത്തെ ചിന്തയ്ക്ക് വിഷയീഭവിച്ചിരിക്കുന്നത്. അവരെ തേടിവന്ന ഇടയൻ മനസ്സലിവിൻെറ ഭാഷയിൽ അവരോടു സംസാരിച്ചു തുടങ്ങിയിരിക്കുന്നു. കനാന്യ

സ്ത്രീയുടെ വിശ്വാസം ലളിതവും നിസ്വാർത്ഥവും ശക്തവുമായിരുന്നു.

(1) യിസ്രായേലിൽനിന്നും നഷ്ടപ്പെട്ട ആടുകളുടെ അടുത്തേക്കു വന്ന ഇടയൻ ഇപ്പോൾ നില്ക്കുന്നത് 'പുറജാതി' കളുടെ സ്ഥലത്താണ്. അതിൽ നിന്നും നമ്മുടെ ചിന്ത മറ്റൊരു വഴിക്കു നീങ്ങണം. ആരാണ് യിസ്രായേലിനു നഷ്ടമായിപ്പോയ ആടുകൾ? യഹൂദാ വംശജർ മാത്രമോ? എങ്കിൽ സോർ - സീദോൻ എന്ന പുറജാതി പട്ടണങ്ങളിൽ യേശു എന്തിനെത്തി? യിസ്രായേൽ ദൈവത്തെ വിശ്വസിക്കുകയും ആശ്വയിക്കുകയും ചെയ്യാത്തവരുടെ പ്രതിനിധിയാണല്ലോ പാപം ചെയ്യുന്ന ഏതു മനുഷ്യരും യിസ്രായേലിൽനിന്നും നഷ്ടപ്പെട്ട ആടുതന്നെ എന്നു സംശയമില്ല. എങ്കിൽ നാമെല്ലാം അങ്ങനെതന്നെയല്ലേ?

(2) കനാന്യസ്ത്രീയുടെ വിശ്വാസം നിർമ്മലവും ശക്തവുമാണ്. അവരുടെ നിലവിളി അതു വെളിപ്പെടുത്തുന്നുണ്ട്. അവൻ ദാവീദുപുത്രനായ മശിഹായെന്നു അവൾ അറിഞ്ഞ് അംഗീകരിക്കുന്നു. ആ യേശുവിനെ സമീപിക്കുന്നതിൽനിന്ന് ആർക്കു അവളെ തടയാൻ കഴിയും ആത്മാർത്ഥതയോടെ ദൈവത്തെ സമീപിക്കുന്നതിനും തൻെറ കരുണ പ്രാപിക്കുന്നതിനും യാതൊന്നിൻെറയും അതിർവരമ്പുകളില്ല. യഹൂദന്മാരുമായുളള അകൽച്ചയെപ്പറ്റി അറിയുന്ന ആളാണല്ലോ ഈ കനാന്യ സ്ത്രീയും.

(3) യേശു മൗനം പൂണ്ടത് എന്തിനായിരിക്കാമെന്നത് നമുക്കജ്ഞാതമാണ് അവളുടെ വിശ്വാസം പരിശോധിക്കുന്നതിനോ അതോ, മുട്ടിപ്പായി പ്രാർത്ഥിക്കണമെന്നു ശിഷ്യന്മാർക്കു മനസ്സിലാക്കിക്കൊടുക്കുന്നതിനോ അറിയില്ല. രണ്ടും ശരിയായിരിക്കാം. നായ്ക്കുട്ടികൾക്കു ഭവനത്തിനു പുറത്താണു സ്ഥാനം എന്നു ചിന്തിച്ചവർക്കു തെറ്റി. അവയുടെ സ്ഥാനം യജമാനൻെറ മേശയുടെ അടിയിൽതന്നെ. യജമാനൻ അവയെ കരുതുന്നതുകൊണ്ടാണല്ലോ അവ അവിടെ കഴിയുന്നത്.

(4) അവസാനത്തെ അനുഗ്രഹവചസ്സുകളുടെ പ്രവാഹം ശ്രദ്ധിക്കുമ്പോൾ യേശു അവരുടെ മുമ്പിൽ തടസ്സങ്ങൾ നിരത്തുകയായിരുന്നു എന്നു ചിന്തിക്കുവാൻ പ്രയാസമുണ്ട്. അവളുടെ വിശ്വാസത്തിൻെറ ദൃഢതയെ ശ്ലാഘിച്ചശേഷം അവൾ ആഗ്രഹിച്ചതുപോലെതന്നെ അനുഗ്രഹവും നല്കി. അവളും സ്വന്ത മക്കളുടെ കൂട്ടത്തിലായോ, യിസ്രായേലിനു നഷ്ടപ്പെട്ടു പോയ ആടുകളുടെ ഗണത്തിൽ കനാന്യ സ്ത്രീ എണ്ണപ്പെട്ടുവോ? അതേ എന്നു തന്നെ മറുപടി പറയേണ്ടിവരും. സകലത്തിലും, ദുർഘടങ്ങളിലുംതന്നെ ശരണം വയ്ക്കുന്നയാൾ ഏതു ജാതിക്കാരനായാലും 'യിസ്രായേൽതന്നെ' ദൈവത്തിനു വേർതിരിവും പക്ഷഭേദവുമില്ല.

(5) ഗലീലാ തീരങ്ങളിലും സമീപെയുള്ള കുന്നുകളിലും അനേകം രോഗികളും ആർത്തന്മാരും അംഗഹീനരും യേശുവിനെ തേടിയെത്തി. അവൻ അവരെ സൗഖ്യമാക്കി. ഫലമോ അവർ ദൈവത്തിനു മഹത്വം കൊടുത്തു. നല്ല പ്രവൃത്തികളെ കാണുമ്പോഴാണല്ലോ മനുഷ്യർ സ്വർഗ്ഗസ്ഥനായ പിതാവിനെ മഹത്വപ്പെടുത്തുന്നത്.





Mrs. Thomas, Baroda

## പരേതനായ ഫാ. എം. യോഹന്നാനെക്കുറിച്ച് വിവരങ്ങൾ ശേഖരിക്കുന്നു

സിലോണിലും ബ്രഹ്മവാറിലും വളരെയേറെ ത്യാഗം സഹിച്ച് പ. സഭയ്ക്ക് വേണ്ടി പ്രവർത്തിക്കുകയും മലബാറിലെ മിക്ക പള്ളികളിലും തെക്കൻ കേരളത്തിൽ വിവിധ സ്ഥലങ്ങളിലും വികാരിയായി സേവനം അനുഷ്ഠിക്കുകയും ചെയ്ത് പുതുപ്പാടി ആശ്രമത്തിൽ താമസിച്ച് ദിവംഗതനായ ബ: എം. യോഹന്നാനച്ചൻെറ ജന്മശതാബ്ദി വർഷത്തിൽ അച്ചൻെറ ഒരു അനുസ്മരണ കുറിപ്പ് എഴുതണം എന്നാഗ്രഹിക്കുന്നതിനാൽ അച്ചനെപ്പറ്റി അറിയാവുന്ന വായനക്കാർ വിശദവിവരങ്ങൾ അയച്ചുതന്ന് സഹായിപ്പാൻ അപേക്ഷിക്കുന്നു. വിവരങ്ങൾ അയയ്ക്കേണ്ട വിലാസം.

Very Rev. Ramban K I Philip,
St. George Balikagram
P B No. 1, Dehu Road P O
Pune 412 101

## ഡോ. തമ്പിക്ക് അനുമോദനം

പഴഞ്ഞി എം. ഡി. കോളജ് എം. ജി. ഒ. സി. എസ്. എം. സംഘടിപ്പിച്ച ക്രിസ്തുമസ്സ് ആഘോഷങ്ങളോടനുബന്ധിച്ച് ഏറ്റവും നല്ല കോളേജ് അദ്ധ്യാപകനുള്ള ഡോ. മുഹമ്മദ് ഗാനി അവാർഡ് നേടിയ പഴഞ്ഞി സ്വദേശിയും എം. ഡി. കോളേജ് ഗവർണിംഗ് ബോർഡ് അംഗവുമായ ഡോ. എ. വി. തമ്പിക്ക് പ്രിൻസിപ്പൽ പ്രൊ. പി. സി. ഏലിയാസിൻെറ അദ്ധ്യക്ഷതയിൽ കോളേജിൽ ചേർന്ന സമ്മേളനം സ്വീകരണം നല്കി.

ഡോ. വി. എ. തമ്പി മറുപടി പറഞ്ഞു.

കൗമാരക്കാർക്കായി

# ജാതിമരച്ചോട്ടിൽ അല്പനിമിഷങ്ങൾ

"ഇനി ഇതിങ്ങനെ നിർത്തിയിരിക്കുന്നതിൽ അർത്ഥമില്ല. വെട്ടിക്കളക തന്നെ" അമ്മ തീരുമാനിച്ചു.

കാണ്മാൻ ഭംഗിയുണ്ടായിരുന്നു. തഴച്ചു വളർന്ന് മുകളിലേക്കു ഉയർന്ന് കൊമ്പുകൾ വിടുർത്തിനിന്ന മൂന്നു ജാതിമരങ്ങൾ!

എന്തുമാത്രം വെള്ളംകോരിയതാണ്! വളർന്നു ........തഴച്ചു വളർന്നു. പക്ഷേ സമയമായപ്പോൾ ഫലം ഒന്നും തന്നില്ല. വർഷങ്ങളോളം നിർത്തി. ഇന്ന് ചുറ്റുമുള്ള മറ്റു മരങ്ങൾക്കു ചൂടൽ ആയി ദോഷം ചെയ്തുകൊണ്ട് മണ്ണിൻെറ വളവും വെള്ളവും വലിച്ചെടുത്ത് സ്വയം കൊഴുത്തുവളർന്ന് ഇങ്ങനെ നിൽക്കുകയാണ്!

ഇനി എത്രനാൾ ഇങ്ങനെ നിർത്തിക്കൊള്ളും! മൂന്നു വർഷങ്ങളായി കായിക്കാതെനിന്ന്, ഒടുവിൽ വെട്ടിക്കളവാൻ യജമാനൻ ആവശ്യപ്പെട്ട തോട്ടത്തിലെ ആ വൃക്ഷംപോലെ ആയിത്തീർന്നിരിക്കുന്നു ഈ ജാതിമരങ്ങൾ. മൂന്നല്ല വർഷങ്ങൾ എട്ടു പത്തു വെന്തുപോകും. (വി.യോഹ 15: 2 - 6)

മരമായാൽ ചിലവ ഫലത്തിനു കൊള്ളാം, ചിലവ തടിക്കും കൊള്ളാം. രണ്ടിനും കൊള്ളാത്തതിനെ ആരും തോട്ടത്തിൽ കിളച്ചു വളമിടാറില്ലല്ലോ.

തടിയെക്കുറിച്ചു ചിന്തിച്ചപ്പോൾ നസ്രേത്തിലെ കൊച്ചുകുടുംബത്തെ ഓർത്തു. മരപണിക്കാരനായ പിതാവ് ജോസഫ്. യേശുവും ആ പണിതന്നെ ശീലിച്ചു... തീരെ ചെറുപ്പം മുതലേ!

യേശുവിന്, പന്ത്രണ്ടു വയസ്സു കാണും..... വായിച്ചതാണ് ... "അജ്ഞാതകാലം" എന്ന പുസ്തകത്തിൽ - Hidden Years of Christ എന്ന മനോഹരമായ പുസ്തകത്തിൻെറ മലയാളം പരിഭാഷ!

കൊച്ചു കൂട്ടുകാർക്കായി ഒരു കഥ പറയാം.

12-ാം വയസ്സിൽ യേശുവിന് ഒരു പുതിയ കൂട്ടുകാരനെ ലഭിക്കുന്നു..... എയ്സർ! യേശുവിന് ഒപ്പം പ്രായം, ഒപ്പം നീളം. കടൽപ്പുറത്തെ ചെറ്റക്കുടിലുകളിൽ ഒന്നിൽ ഒറ്റയ്ക്കു താമസമായിരുന്ന വിധവയായ അമ്മ

**മരത്തിനും തടിക്കും വേദനിക്കുമെന്നോ!**
**അവ മരമല്ലേ, തടിയല്ലേ?**
**അവയ്ക്കു വേദനിക്കുമെന്നോ....!**
**തന്നെയോ, മരവും തടിയും വെട്ടിയില്ലെങ്കിൽ**
**മരപ്പണിക്കാർ എന്തുചെയ്യും?**

കാത്തിരുന്നു.

കർത്താവു ശപിച്ച ആ അത്തിവൃക്ഷംപോലെ, തഴച്ചു വളർന്നു നിറയെ ഇലകളുമായി മോടിപിടിച്ച് മോഹിപ്പിച്ചു നിന്നിട്ട് എന്തുകാര്യം?

എന്തുതന്നെ ആയാലും ഫലശൂന്യമായവ എല്ലാം ഒടുവിൽ നശിപ്പിക്കുകയോ നശിപ്പിക്കപ്പെടുകയോ ചെയ്യും. അത്രതന്നെ. തക്കകാലത്തു ഫലം കായിച്ചില്ലെങ്കിൽ ചുട്ടുകളകതന്നെ അതിൻെറ അവസാനം. മരമായാലും മനുഷ്യനായാലും ഭയങ്കരം!

ഇനി ഈ ജാതിമരം അടുപ്പിൽ അല്പം വിറകായി വെന്തെരിയപ്പെടും. എരിഞ്ഞ് ചാമ്പലാകും. "അതിൻെറ സ്ഥലം പിന്നെ അതിനെ അറിയുകയുമില്ല." (സങ്കീ 103: 16)

കർത്താവു കല്പിച്ചതും അതുതന്നെ.

".......എന്നിൽ കായ്ക്കാത്ത കൊമ്പൊക്കെയും അവൻ നീക്കിക്കളയും... എന്നിൽ വസിക്കാത്തവനെ ഒരു കൊമ്പുപോലെ പുറത്തുകളഞ്ഞിട്ട് അവൻ ഉണങ്ങിപ്പോകുന്നു; ആ വക ചേർത്ത് തീയിൽ ഇടുന്നു; അതു

മിറിയാം ചാർച്ചയിൽ ഒരു കണ്ണിയായ ജോസഫിനെ തേടി എത്തിയതാണ്. നല്ല കൂട്ടുകെട്ടുള്ള ഒരു ചുറ്റുപാടിൽ എയ്സറിനെ വളർത്തിയെടുക്കാൻ സമീപത്തെങ്ങാനും ഒരു കൊച്ചു വീടു കിട്ടുമോ എന്ന് അന്വേഷിക്കാൻ എത്തിയതായിരുന്ന മിറിയാം.

എന്നാൽ ഇങ്ങനെ ഒരു ബാലൻ ഇവിടെ ഉണ്ടാവുമെന്ന് മിറിയാം അറിഞ്ഞതേയില്ല.

മിറിയാം യേശുവിനെ സൂക്ഷിച്ചു നോക്കി ആ മുഖത്തു നിന്ന് കണ്ണുപറിയ്ക്കാൻ തോന്നിയില്ല. അഖിലാണ്ഡത്തിലെ സർവ്വ സൗന്ദര്യവും അരച്ചു കലക്കി കാച്ചി കുറുക്കി വാർത്തെടുത്തിരിക്കുന്നതുപോലെയുണ്ട് ആ കോമളരൂപം! ആ മുഖത്തെ ഓമനത്വം, നിഷ്കളങ്കത വർണ്ണിക്കുവാൻ വാക്കുകളില്ല - മനുഷ്യനോ ദൈവദൂതനോ!

മിറിയാം ജോസഫിനോടു ചോദിച്ചു- "ഇത് അങ്ങയുടെ മകനാണോ?" യേശുവിനെ അല്പംകൂടെ ചേർത്തു പിടിച്ചുകൊണ്ട് ജോസഫപ്പച്ചൻ പ്രത്യുച്ചരിച്ചു-

"അതെ എൻെറ മകൻ തന്നെ! യേശു!" എന്നിട്ട് കൂട്ടിച്ചേർത്തു-"എൻെറ മകൻ ആരോടും വേഗം ഇണങ്ങും. ഇവർ വേഗം കൂട്ടുകാരാകും."

സംസാരം കേട്ട് യേശുവിൻെറ അമ്മ വാതിൽക്കൽ വന്നുനോക്കി. മിറിയാമിനെയും കൂട്ടി ജോസഫപ്പച്ചൻ അകത്തേക്ക് പ്രവേശിച്ചപ്പോൾ പണിശാലയിൽ യേശുവും എയ്സറും തനിച്ചായി.

ചിന്തേരു കൈയിലെടുത്തു പണിതുടങ്ങിക്കൊണ്ട് യേശു എയ്സറോടു സംഭാഷിച്ചു തുടങ്ങി - ഒരു ചിരകാല സുഹൃത്തിനോടെന്നവണ്ണം!

"അല്ലാ.. എയ്സർ ഞാനോർക്കയായിരുന്നു, ഈ മരത്തിനും തടിക്കുമൊക്കെ വേദനിക്കുകയില്ലേ എന്ന്.......... നാം അതിനെ വെട്ടിയിടുകയും മുറിയ്ക്കുകയും ഒക്കെ ചെയ്യുമ്പോൾ ..... !

എയ്സറിൻെറ മുഖം ഒന്നു കാണേണ്ടതുതന്നെ ആയിരുന്നു. ആശ്ചര്യം വിടർന്നു വികസിച്ച കൗതുകത്തോടെ എയ്സർ പെട്ടെന്നു പറഞ്ഞു:

"അയ്യോ! യേശു എന്താണ് ഈ പറയുന്നത്?

മരത്തിനും തടിക്കും വേദനിക്കുമെന്നോ! അവ മരമല്ലേ, തടിയല്ലേ? അവയ്ക്കു വേദനിക്കുമെന്നോ....! തന്നെയോ, മരവും തടിയും വെട്ടിയില്ലെങ്കിൽ മരപ്പണിക്കാർ എന്തുചെയ്യും?

"ശരിയാണ്. മരം വെട്ടിയില്ലെങ്കിൽ മരപ്പണിക്കാരുടെ കാര്യം കഷ്ടത്തിലാകും. തന്നെയുമല്ല ഈ മരം ഇങ്ങനെ വെള്ളവും വളവും വലിച്ചെടുത്ത് ആർക്കും പ്രയോജനമില്ലാതെ സ്വയം ചീർത്തു തടിച്ച് നിൽക്കുന്നതിനേക്കാൾ എന്തു നല്ലതാണ് ഇവ വെട്ടി മനുഷ്യർക്കു കൊള്ളാവുന്ന എന്തെങ്കിലും ഉപകരണങ്ങൾ ഉണ്ടാക്കുന്നത്!"

"ആകട്ടെ......എയ്സറിന് എന്തെല്ലാം പണികൾ വശമുണ്ട്?" ..........അങ്ങനെപോയി ആ സംഭാഷണം!

നമുക്കു തിരിച്ചുവരാം. ഫലശൂന്യമായ ആ മൂന്നു ജാതിമരങ്ങൾ അമ്മ വെട്ടിക്കുകതന്നേ ചെയ്തു. എന്നിട്ട് ആ സ്ഥലത്ത് അല്പം മാറ്റി മൂന്നു വാഴത്തൈകൾ നട്ടു ......... കുല വെട്ടാൻ .......നല്ല മൂന്നു വാഴക്കുലകൾ വെട്ടാൻ!

ഇതുപോലെ നമ്മെ ഓരോരുത്തരേയും സൃഷ്ടിച്ചപ്പോൾ ദൈവത്തിന് നമ്മെക്കുറിച്ച് ഓരോ ഉദ്ദേശ്യവും പ്രതീക്ഷയും ഉണ്ടായിരുന്നു - നമ്മിൽ വസിക്കണം - നാം അവനിൽ വസിക്കണം - നാം ഫലം കായിക്കണം- വളരെ ഫലം കായിക്കണം എന്നിങ്ങനെ.

പുതുവത്സരം പുലർന്നുവല്ലോ. 1996 സമാഗതമായി. മറ്റുള്ളവർക്ക് പ്രയോജനകരമായ സ്നേഹപ്രവൃത്തികളാകുന്ന നല്ല ഫലങ്ങൾ പുറപ്പെടുവിക്കേണ്ടേ?

എല്ലാവരെയും ആനന്ദിപ്പിക്കുന്ന സുകൃതങ്ങളായ നല്ല പുഷ്പങ്ങൾ വിരിയിക്കേണ്ടേ?

അജ്ഞരായി, സങ്കുചിതമായ ചില കാഴ്ചപ്പാടോടെ പലതിനും നേരെ കണ്ണടച്ചുകൊണ്ട് സ്വാർത്ഥത കലർന്ന "സ്നേഹം - സന്തോഷം - സമാധാനം" എന്നു പറഞ്ഞുകൊണ്ട് സ്തുതിപ്പും സ്തോത്രവും പറഞ്ഞും പാടിയും കൊട്ടിയും നടക്കുകയല്ല വേണ്ടത്. പരിശുദ്ധാത്മാവിൻെറ മറ്റു ഫലങ്ങൾ എവിടെ? ദീർക്ഷമ എവിടെ? ദയയും പരോപകാരവും എവിടെ? വിശ്വസ്തത എവിടെ? സൗമ്യത എവിടെ? പഞ്ചേന്ദ്രിയ ജയമെവിടെ?

ഈ പുതുവർഷം പരോപകാരം എന്ന ഫലത്തിൻെറ വർഷമാക്കി, സ്നേഹപ്രവൃത്തികളുടെ വർഷമാക്കി, ആത്മാവിൻെറ ഫലങ്ങളായ നല്ല സുകൃതങ്ങൾ സമ്പാദിക്കുന്ന ഉത്സാഹത്തിൻെറ വർഷമാക്കി, നമുക്കു തന്നെ ഒന്നു രൂപാന്തരപ്പെടുവാൻ പരിശ്രമിക്കാം! ദൈവത്തിന് നമ്മെ ആവശ്യമുണ്ട്.

**ദീർക്ഷമ എവിടെ?**
**ദയയും പരോപകാരവും എവിടെ?**
**വിശ്വസ്തത എവിടെ?**
**സൗമ്യത എവിടെ?**
**പഞ്ചേന്ദ്രിയ ജയമെവിടെ?**

**വത്സമ്മ മാത്യു, നരിയാപുരം**

### ദേശീയ ഇൻറർ ആശ്രമം സമ്മേളനത്തിൻെറ ആഹ്വാനം

ഇന്ത്യയിലെ ആശ്രമങ്ങളുടെ ദൗത്യം 'പിതാവിൻെറ ഇഷ്ടം ചെയ്യുക' എന്നതാണെന്ന വസ്തുതയ്ക്ക് കൂടുതൽ ശക്തീകരണം നല്കി ഉത്ബോധിപ്പിച്ചുകൊണ്ട് നവംബർ മൂന്നു മുതൽ അഞ്ചുവരെ കോയമ്പത്തൂർ തടാകം ക്രിസ്തുശിഷ്യ ആശ്രമത്തിൽ നടന്ന ഇൻറർ നാഷണൽ ആശ്രമം ഫെല്ലോഷിപ്പ് സമ്മേളനം സമാപിച്ചു.

# സമന്വയത്തിൻെറ ദാർശനിക പാത

നമ്മിലെല്ലാം ഇരട്ട മനുഷ്യത്വമുണ്ട്. ഒന്ന്, മുടിയൻപുത്രൻെറ ധിക്കാരമനസ്സ്, അനുസരണക്കേട്, നാശപാതയിലെ ശമനം, ദുരാഗ്രഹങ്ങളുടെ കൂട്ടുകെട്ട്. രണ്ട്, മാതൃത്വത്തിൻെറ നൈർമ്മല്യം, നിഷ്കളങ്കത, വാത്സല്യം, സഹനശക്തി, ക്ഷമിക്കുവാനും ബഹുമാനിക്കുവാനുമുളള അഭിവാഞ്ഛ, ആത്മനിയന്ത്രണം. പാശ്ചാത്യദർശനങ്ങളുടെ അക്കാദമിക് വൈദഗ്ദ്ധ്യത്തിൻെറ സന്തതിയാണ് ഒന്നാമതെങ്കിൽ പൗരസ്ത്യ ദർശനങ്ങളുടെ അന്ത:സത്തയായ അനുഷ്ഠാന മാർഗ്ഗമാണ് രണ്ടാമത്തേത്. നമ്മിലുളള അക്കാദമിക് വൈദഗ്ദ്ധ്യത്തെ മെരുക്കിയെടുക്കുകയും അനുഷ്ഠാന പാതയെ നിർമ്മലീകരിക്കുകയാണ് കാലഘട്ടത്തിൻെറ ആവശ്യം. ഈ സമന്വയ പ്രക്രിയയ്ക്ക് ആറു മേഖലകളുണ്ട്.

**മനുഷ്യ സ്വഭാവത്തിൻെറ അളവറ്റ സൗന്ദര്യവും ചൈതന്യവുമാണ് പൗരസ്ത്യ ആദ്ധ്യാത്മികതയുടെ അടിക്കല്ല്. ദൈവികതേജസ്സ് ജ്വലിപ്പിക്കുന്ന മനുഷ്യ സ്വഭാവത്തിൻെറ സൗന്ദര്യവും സജീവത്വവും ഇവിടെ കൂടുതൽ ശ്രദ്ധേയമാകുന്നു. വാക്കിലും നടപ്പിലും ജീവിതരീതിയിലുമെല്ലാം ഏതോ രഹസ്യശക്തിയുടെ അമാനുഷിക സാന്നിദ്ധ്യം പ്രതിഫലിപ്പിക്കുവാൻ കഴിയുന്ന ജീവിതചര്യ.**

## 1. ആത്മാവബോധവും അബോധതലാനുഭൂതിയും.

ബോധതലത്തിലെ സയുക്തികവും ബുദ്ധിപരവുമായ ചിന്താവ്യാപാരങ്ങൾക്കാണ് പാശ്ചാത്യ തത്വചിന്തകൾ ഊന്നൽ കൊടുക്കുന്നത്. യുക്തി ചിന്തയും ബോധജാഗ്രതയും ധിക്കാരഭാവവും അടിച്ചമർത്തൽ മനസ്സുമാണ് ഇവരുടെ സവിശേഷതകൾ. (reason, consciousness, self-centredness and colonial mind). പൗരസ്ത്യ ആദ്ധ്യാത്മികത കൂടുതൽ പ്രാധാന്യംകൊടുക്കുന്നത് അബോധതലാനുഭൂതിയും സഹതാപവും സമസൃഷ്ടിസ്നേഹവുമാണ് ഇതിൻെറ മുഖമുദ്രകൾ ( intuition, meditative mind, compassion and agapic love ). ആക്രമണ പ്രവണതയും ധിക്കാരവും ബുദ്ധിപരമായ കസർത്തുകളും (metaphysical gibberish ) നിറഞ്ഞ പാശ്ചാത്യലോകത്തിന് മുടിയൻ പുത്രൻെറ നശീകരണ പ്രവണതയാണുളളത്. വ്യവസായിക പുരോഗതിയും ആയുധക്കൂമ്പാരങ്ങളും ശാസ്ത്രസാങ്കേതിക രംഗങ്ങളിലെ പുരോഗതിയും മറ്റ് ചൂഷണോപാധികളുമെല്ലാം തന്നെ ഈ നശീകരണ വീര്യവും മറുതലിപ്പിൻെറ ഭാവവും വർദ്ധിപ്പിക്കുന്നവയാണ്. മറിച്ച്, സഹതാപവും സമസൃഷ്ടി സ്നേഹവും യോഗാത്മതയും ആത്മീകാനുഭൂതികളും നിറഞ്ഞ പൗരസ്ത്യലോകം മാതൃത്വസ്വഭാവമാണ് പ്രതിഫലിപ്പിക്കുന്നത്

## 2. വിശുദ്ധിയുടെ സൗന്ദര്യവും ചൈതന്യവും

മനുഷ്യ സ്വഭാവത്തിൻെറ അളവറ്റ സൗന്ദര്യവും ചൈതന്യവുമാണ് പൗരസ്ത്യ ആദ്ധ്യാത്മികതയുടെ അടിക്കല്ല്. ദൈവിക തേജസ്സ് ജ്വലിപ്പിക്കുന്ന മനുഷ്യ സ്വഭാവത്തിൻെറ സൗന്ദര്യവും സജീവത്വവും ഇവിടെ കൂടുതൽ ശ്രദ്ധേയമാകുന്നു. വാക്കിലും നടപ്പിലും ജീവിതരീതിയിലുമെല്ലാം ഏതോ രഹസ്യശക്തിയുടെ അമാനുഷിക സാന്നിദ്ധ്യം പ്രതിഫലിപ്പിക്കുവാൻ കഴിയുന്ന ജീവിതചര്യ.

മതപരവും വർഗ്ഗപരവും സാംസ്ക്കാരികവുമായ വേലിക്കെട്ടുകളെല്ലാം ഈ അമാനുഷിക ശക്തിക്കു മുന്നിൽ അപ്രത്യക്ഷമാകുന്നു. കച്ചവട മനസ്ഥിതിയോടെ സ്വയം നിർമ്മിക്കുന്ന അഹംഭാവത്തിൻേറതായ കൂടുകളിൽ ഇരുന്ന് പ്രായോഗികതയുടെ മനക്കണക്ക് കൂട്ടുന്നവനാണ് മൃഗീയമനുഷ്യൻ. വൈവിദ്ധ്യമാർന്ന ഉടയാടകളും ഭാവഭേദങ്ങളും കർമ്മാനുഷ്ഠാനങ്ങളും പ്രാർത്ഥനകളും പെരുന്നാളാഘോഷങ്ങളുംകൊണ്ട് (fasting and feasting ) പുഷ്പങ്ങളുടെയും പൂമ്പാറ്റകളുടെയും സൗന്ദര്യത്തെ കീഴ്പ്പെടുത്തുന്നവനാണ് സ്വർഗ്ഗീയ മനുഷ്യൻ.

## 3. പ്രകൃതിയുമായി താദാത്മ്യം.

പാശ്ചാത്യലോകത്തിലെ ക്യാപ്പിറ്റലിസ്റ്റ് വ്യവസ്ഥിതിയിലും സോഷ്യലിസ്റ്റ് വ്യവസ്ഥിതിയിലും ഒരുപോലെ ക്രൂരവും യുക്തിസഹവും അക്രമപരവും

ധിക്കാരപരവുമായ സമീപനമുണ്ട്. പ്രകൃതിയെ ചൂഷണം ചെയ്യാതെ പ്രകൃതിയുമായി താദാത്മ്യം പ്രാപിച്ച് സൃഷ്ടിയുടെ കരവിരുതിൽകൂടി ദൈവിക സാമിപ്യം അനുഭവിക്കയാണ് വേണ്ടത്. ദൈവത്തിന്റെ ഇച്ഛയുടെ മൂർത്തികരണമാണ് സൃഷ്ടി. നന്മയിൽ വളർന്ന് രൂപാന്തരം പ്രാപിച്ച് തേജസ്ക്കരിക്കപ്പെടുന്ന മനുഷ്യൻ സർവ്വസൃഷ്ടിയേയും ഈ രൂപാന്തരത്തിലേക്ക് നയിക്കുന്നു. ദൈവമഹത്വവും ദൈവസ്നേഹവും പ്രതിഫലിപ്പിക്കുക എന്നതാണ് ചരിത്രത്തിൽ മനുഷ്യന്റെ പരമമായ ധർമ്മം. ആത്മീയ സാഗരത്തിൽ മുങ്ങിത്താണ് ദൈവികരഹസ്യങ്ങൾ അന്വേഷിക്കുന്നവർക്ക് മനുഷ്യന്റെ അസ്തിത്വത്തെക്കുറിച്ചും സ്രഷ്ടാവിന്റെ ഉദ്ദേശത്തെക്കുറിച്ചുമുള്ള ദൈവികമർമ്മങ്ങൾ വെളിപ്പെട്ടു വരുമെന്നാണ് പൗരസ്ത്യ ചിന്താഗതി. സ്വാർത്ഥതയും ലാഭേച്ഛയും സുഖതൃഷ്ണതയുമുള്ള മനുഷ്യന് പ്രകൃതിയുമായി താദാത്മ്യം പ്രാപിക്കുക അസാദ്ധ്യമാണ്. വിപുലാർത്ഥത്തിൽ പ്രകൃതിയെ അൾത്താരയായിക്കണ്ട് സ്വയം യാഗവസ്തുവായി ത്തീരുന്നതാണ് മനുഷ്യമഹത്വം.

## 4. പാശ്ചാത്യവൽക്കരണത്തിന് കടിഞ്ഞാൺ

മനുഷ്യനിലും പ്രകൃതിയിലും ദൈവികസാന്നിദ്ധ്യം ദർശിക്കുന്ന ആത്മീകാനുഭൂതി പാശ്ചാത്യലോകം നഷ്ടപ്പെടുത്തി. പാശ്ചാത്യസഭയും ഇന്ന് ഇതേപ്രശ്നത്തെ അഭിമുഖീകരിക്കുകയാണ്. ആരംഭത്തിൽ തനി പൗരസ്ത്യമായിരുന്നു ക്രിസ്തീയമതം. പക്ഷേ കാലക്രമത്തിൽ പാശ്ചാത്യർ തങ്ങളുടെ ഇഷ്ടാനിഷ്ടങ്ങൾക്കൊണ്ട് പാശ്ചാത്യമാക്കിത്തീർത്തു. ക്രിസ്തുമതത്തെ ഏഷ്യാമൈനറിൽകൂടി ഗ്രീസിലേക്കും റോമിലേക്കും പില്ക്കാലത്ത് യൂറോപ്പിലേക്കും അമേരിക്കൻ വൻകരയിലേക്കും ക്രിസ്തുമതം കടന്നു ചെന്നു. യവനദൈവശാസ്ത്ര വീക്ഷണവും റോമൻ സാമ്രാജ്യത്തിലെ സംഘടനാരൂപവും യൂറോപ്യൻ സാംസ്ക്കാരിക മൂല്യങ്ങളുമായി ക്രിസ്തുമതത്തെ തരംതാഴ്ത്തിയിരിക്കുന്നു. ഭാരതത്തിലെ പള്ളികളുടെ നിർമ്മാണ രീതിയും അവയിലെ കലാരൂപങ്ങളും എന്തിന്, അൾത്താരകളും മെഴുകുതിരി കാലുകൾ പോലും പാശ്ചാത്യമാക്കിത്തീർത്തിരിക്കുന്നു. ഇത്തരം പാശ്ചാത്യവൽക്കരണത്തിന് കടിഞ്ഞാണിടേണ്ട കാലം അതിക്രമിച്ചിരിക്കുന്നു.

## 5. സെമറ്റിക്, ഓറിയൻറൽ പാരമ്പര്യങ്ങളുടെ സമന്വയം

ഭാരതസഭയുടെ വീക്ഷണത്തിൽ അടിസ്ഥാനപരമായ മാറ്റങ്ങളുണ്ടാകണം. ഇൻഡ്യൻ സഭയുടെ ദൈവശാസ്ത്രം ഗ്രീക്ക്, ഇംഗ്ലീഷ്, ലാറ്റിൻ പദങ്ങളുടെ വിശദീകരണമാകാതെ ഭാരതീയ തത്വശാസ്ത്ര പശ്ചാത്തലത്തിൽ വേരൂന്നണം. സഭാഭരണത്തിന് റോമൻ, ഗ്രീക്ക്, ആംഗ്ളിക്കൻ മോഡലുകളെ വിദേശ ചട്ടക്കൂടുകളും തേടിപ്പോകാതെ ഭാരതീയ മൂല്യങ്ങളിൽ ആഴമായി അടിയുറച്ചതാകണം. ക്രൈസ്തവസഭയുടെ സെമിറ്റിക് പാരമ്പര്യവും അതിന്റേതായ സവിശേഷതകളും പഠിക്കുകയും ഉൾക്കൊള്ളുകയും ചെയ്യേണ്ടത് ഹിന്ദുമതം, ക്രിസ്തുമതം, ബുദ്ധമതം, റ്റാവോയിസം. കൺഫ്യൂഷനിസം തുടങ്ങിയ പാശ്ചാത്യപാരമ്പര്യങ്ങളുടെ വെളിച്ചത്തിലായിരിക്കണം. ദൈവം സൃഷ്ടിയുടെ സർവ്വാതിശായി ( tanscendent ) ആയ നാഥനും സൃഷ്ടിക്കതീതനും വ്യത്യസ്തനുമാണ്. അതേ സമയം സൃഷ്ടിയുടെ അന്തര്യാമിയായ (immanent )നാഥനാണ് ദൈവം. പ്രപഞ്ചം ദൈവത്തിൽ സ്ഥിതിചെയ്യുന്നു. സൃഷ്ടിയുടെ 'ഹൃദയ'ത്തിലും ദൈവമുണ്ട്. ജ്ഞാനത്തിന്റെ ഉന്നതാവസ്ഥയിൽ അഥവാ 'പരാവിദ്യ'യിൽ എല്ലാ വ്യത്യാസങ്ങളും അവസാനിക്കുമെന്നും പരമയാഥാർത്ഥ്യം ( Absolute Reality ) മാത്രം അവശേഷിക്കുമെന്നും ഉള്ള ഭാരതീയ ചിന്താഗതികൾ ജനനമരണങ്ങളിൽനിന്നും ലിംഗഭേദത്തിൽ നിന്നും ആകുലചിന്തകളിൽനിന്നുമുള്ള മോചനമാണ് മനുഷ്യന്റെ പൂർണ്ണവിമോചനമെന്ന പൗരസ്ത്യ ക്രൈസ്തവ ദർശനവുമായി സമന്വയിപ്പിക്കാവുന്നതാണ്. മനുഷ്യവർഗ്ഗത്തിന്റെ പൂർണ്ണമോചനം ചരിത്രത്തിൽകൂടെ ഉള്ളതായിരുന്നാൽ പോലും ചരിത്രത്തിൽ നിന്നു തന്നെയുള്ള മോചനമാണ് പൂർണ്ണ മാനവ വിമോചനം എന്ന് പൗരസ്ത്യ സഭാപിതാക്കന്മാർ വിശദീകരിക്കുന്നു. മരണാധീനതയിൽ നിന്നുള്ള വിമോചനമായിട്ടും നന്മയിലുള്ള നിരന്തര

**മനുഷ്യവർഗ്ഗത്തിന്റെ പൂർണ്ണമോചനം ചരിത്രത്തിൽകൂടെ ഉള്ളതായിരുന്നാൽപോലും ചരിത്രത്തിൽനിന്നു തന്നെയുള്ള മോചനമാണ് പൂർണ്ണ മാനവ വിമോചനം എന്ന് പൗരസ്ത്യ സഭാപിതാക്കന്മാർ വിശദീകരിക്കുന്നു. മരണാധീനതയിൽനിന്നുള്ള വിമോചനമായിട്ടും നന്മയിലുള്ള നിരന്തര വളർച്ചയായിട്ടും മനുഷ്യന്റെ ദൈവികരണ പ്രക്രീയയെ അവർ നിർവ്വചിക്കുന്നു.**

വളർച്ചയായിട്ടും മനുഷ്യന്റെ ദൈവീകരണ പ്രക്രിയയെ അവർ നിർവ്വചിക്കുന്നു. മനുഷ്യൻ, സമൂഹം, സൃഷ്ടി, എന്നീ യാഥാർത്ഥ്യങ്ങളുടെ ദൈവരാജ്യത്തിലധിഷ്ഠിതമായ ഭാവിയെപ്പറ്റിയുള്ള ( eschatological hope ) പൗരസ്ത്യ ക്രൈസ്തവ വിശകലനങ്ങൾ ഭാരതമണ്ണിൽ കൂടുതലായി ചർച്ച ചെയ്യപ്പെടേണ്ടതാണ്.

## 6. പ്രാപഞ്ചിക ഐക്യവും സൃഷ്ടിയുടെ പുതുക്കവും

സൃഷ്ടിയിൽ വ്യാപരിക്കുന്ന ആത്മാവ് മനുഷ്യനേയും പ്രകൃതിയേയും കൂട്ടിയോജിപ്പിച്ച് പ്രാപഞ്ചിക ഐക്യം പുലർത്തുന്നു എന്ന ചിന്ത പൗരസ്ത്യദാർശനികതയുടെ സവിശേഷതയാണ്. ഈ സൃഷ്ടിയാകെ വിശുദ്ധമാണ്. പാടത്തു കിളയ്ക്കുന്നതും വിത്തു വിതയ്ക്കുന്നതും കൊയ്യുന്നതുമെല്ലാം ദൈവാരാധനയോടെയാണ്. മരച്ചില്ലകൾ ആരാധനയിൽ ഉപയോഗിക്കുന്നു. പൂക്കളും ഫലങ്ങളും ദേവാലയത്തിൽ കൊണ്ടുവരുന്നു. കതിരുകളെപ്രതിയും വിത്തുകളെ പ്രതിയും പ്രാർത്ഥനകൾ ഉണ്ട്. നദികളെയും ദിക്കുകളെയും കുരിശിനാൽ വാഴ്ത്തുന്നു. വാഴ്ത്തപ്പെട്ട ജലം കിണറുകളിൽ ഒഴിക്കുന്നു. ജലപാനവും ജലസ്നാനവും യാമപ്രാർത്ഥനകളുമെല്ലാം അടുക്കത്തോടും ചിട്ടയോടും നിർവ്വഹിക്കുന്നു. ദനഹാജലം ശുദ്ധീകരണത്തിനുപയോഗിക്കുന്നു. സൗഖ്യദാനത്തിന് തൈലങ്ങളുണ്ട്. സുഗന്ധക്കൂട്ടുകൾ ആരാധനയിലുണ്ട്. മൂറോൻ തൈലം സൃഷ്ടിയുടെ വിശേഷസസ്യങ്ങളിൽനിന്നുമാണ് മണ്ണിന്റെ വിളവുകൾ അൾത്താരയിൽ കാഴ്ചയണക്കപ്പെടുന്നത്. പല വയലുകളിൽ വിളയുന്ന ഗോതമ്പുമണികൾ ശേഖരിച്ച്, പൊടിച്ച്, മാലിന്യവും കരടും കളഞ്ഞ് ഉപ്പും ജലവും ചേർത്ത് മയപ്പെടുത്തുന്നു. യാഗവസ്തുവായി മനുഷ്യന്റെ അദ്ധ്വാനഫലം രൂപാന്തരപ്പെടുന്നു. സർവ്വസൃഷ്ടിയും ദൈവത്തെ മഹത്വപ്പെടുത്തുന്നുവെന്നും ദൈവത്തിന്റെ മഹത്വം പ്രതിഫലിപ്പിക്കുന്നുവെന്നും പുതുക്കപ്പെടുവാനായി കാത്തിരിക്കുന്നുവെന്നും ഉള്ള പൗരസ്ത്യ ക്രൈസ്തവ ദർശനത്തിന് ഇന്ന് വളരെ പ്രസക്തിയുണ്ട്.

ചരിത്രത്തെയും ഭൗതികലോകത്തെയും നിഷേധാത്മകമായിട്ടല്ല പൗരസ്ത്യചിന്തയിൽ കണക്കാക്കുന്നത്. ലോകത്തെ സൃഷ്ടിക്കുകയും നിലനിർത്തുകയും ഒടുവിൽ തന്നിലേക്കു സംവഹിക്കുകയും ചെയ്യുന്ന ദൈവം അദൃശ്യവും ധാരണകൾക്കും ചിന്തയ്ക്കും വിവരണത്തിനും അതീതനുമാണ്. ഒരേസമയം സർവ്വാതിശായിയും അന്തര്യാമിയുമായ ദൈവം വചനംമൂലം വെളിപ്പെടുത്തുമാറ് ജഡമെടുത്തു മനുഷ്യനായിത്തീർന്ന് തന്റെ ആത്മാവുമൂലം സൃഷ്ടിയിൽ വ്യാപരിക്കുന്നു. മനുഷ്യന്റെ ദൈവീകരണവും ദൈവത്തിന്റെ സത്തയിൽ മനുഷ്യന്റെ പങ്കാളിത്തവും ( metousia ) പ്രാപഞ്ചിക ഐക്യവും ഊന്നിപ്പറയുന്ന (Cosmic Harmoney) പൗരസ്ത്യ ക്രൈസ്തവപാരമ്പര്യം സമന്വയത്തിന്റെ പാതയാണ്. ഈ സമന്വയത്തിന്റെ മാർഗ്ഗം ജീവിതവ്യാപാരങ്ങളിലെല്ലാം പ്രതിഫലിപ്പിക്കുവാൻ നമുക്ക് കഴിയണം.

**ഫാദർ മാത്യൂ വൈദ്യൻ**
**പ്രിൻസിപ്പൽ, സെൻറ് പോൾസ് മിഷൻ**

● ● ● ● ● ● ● ● ● ● ● ●



വേദശാസ്ത്രസംബന്ധമായ ഉപരി പഠനത്തിന് അമേരിക്കയിലെ സെൻറ് വ്ളാദിമിർ സെമിനാരിയിലേക്കു പോയ റവ. ഫാ. എം. സി. ചെറിയാൻ. മലങ്കര സഭാ മാസികയിലെ വേദപുസ്തക പഠനത്തിന് നേതൃത്വം നല്കിയ ബഹു. അച്ചന് 'മലങ്കര സഭ'യുടെ അനുമോദനങ്ങൾ.

# കൗൺസിലറുടെ മറുപടി



ഫാ. ഒ. തോമസ്

**ചോദ്യം**

**ഞാൻ**, 20 ഉം 11 ഉം വയസ്സുള്ള 2 ആൺകുട്ടിക ളുടെ അമ്മയാണ്. ബി. എസ്. സി. ഫൈനൽ ഇയർ പഠിക്കുന്ന മൂത്ത മകൻ പഠിത്തത്തിൽ സമർത്ഥനാണ്. നേരേ വിപരീതമാണ് 5-ാം ക്ളാസ്സിൽ പഠിക്കുന്ന ഇളയ മകൻ. പഠിത്തത്തിൽ വളരെ പിന്നോക്കം. കുട്ടികൾ തമ്മിൽ പ്രായവ്യത്യാസമുണ്ടായാൽ ഇങ്ങനെ സംഭവിക്കുമെന്ന് പലരും പറയുന്നത് ശരിയാണോ? ഇളയ മകന് കൗൺസലിങ്ങ് നല്കിയാൽ പ്രയോജനമുണ്ടോ?

**ഉത്തരം:**

**കുറച്ചു** വർഷങ്ങൾക്കുമുമ്പ് നമ്മുടെയൊക്കെ വീടുകളിൽ അമ്മയും മകളും ഒരുമിച്ചു പ്രസവിക്കുകയും കുഞ്ഞുങ്ങളെ വളർത്തുകയും ചെയ്യുന്ന സംഭവങ്ങൾ വിരളമായിരുന്നു. അതായത് കൊച്ചുമക്കളെക്കാൾ ഇളപ്പം മക്കൾക്ക് ആണെന്നും ഈ പ്രായവ്യത്യാസത്തെപ്പറ്റി ആർക്കും പരാതിയുണ്ടായിരുന്നില്ല. കാലത്തിനു മാറ്റം വന്നപ്പോൾ മക്കൾ ഒന്നോ രണ്ടോ ആയിച്ചുരുങ്ങിയപ്പോഴാണ് ഇതൊക്കെയും ഗൗരവതര മായ വിഷയങ്ങളായത്. കുട്ടികൾ തമ്മിൽ അധികം പ്രായവ്യത്യാസമുണ്ടായാൽ കളിക്കൂട്ടുകാരെപ്പോലെ സഹോദരങ്ങൾക്ക് ബാല്യകാലം ചെലവഴിക്കുവാൻ പ്രയാസമുണ്ടായേക്കാം. അങ്ങനെ ചില്ലറ വൈഷമ്യങ്ങൾ അല്ലാതെ പഠിത്തത്തെ പിന്നോക്കമാക്കത്തക്കയാതൊരു വൈകല്യവും ഉണ്ടാകുവാൻ ഇടയില്ല. മറിച്ച് 'big brothers' or 'big sisters' കൊച്ചു സഹോദരനെയോ, സഹോദരിയെയോ കൂടുതൽ പഠിക്കാൻ സഹായിക്കാനാണിട. ഇവിടെ സംഭവിച്ചത് മറ്റൊന്നാണ്. മൂത്തകുട്ടിയെ കൂടുതൽനാൾ ഒറ്റയ്ക്കു വളർത്തിയപ്പോൾ അവന്റെ എല്ലാ ചലനങ്ങളും ചുവടുവെയ്പുകളും അച്ഛനുമമ്മയ്ക്കും, പ്രത്യേകിച്ച് അ മ്മയ്ക്ക് മാതൃകായോഗ്യമായി. പോരെങ്കിൽ പഠനത്തിനും സമർത്ഥനായ കുട്ടിയായതിനാൽ ആ നിലയ്ക്കോ അവൻ അംഗീകാരയോഗ്യനായി. അല്പം വൈകിയെത്തിയവൻ എല്ലാവിധത്തിലും, മുമ്പത്തവനെപ്പോലെയായിത്തീരണം എന്ന നിർബ്ബന്ധം ഇതുമൂലം അമ്മയ്ക്കുണ്ടാവാൻ സാധ്യതയുണ്ട്. എന്നാൽ രൂപത്തിലും ഭാവത്തിലും ഇളയമകൻ മൂത്തമകനിൽനിന്ന് എത്രയോ വ്യത്യസ്തനാണെന്ന യാഥാർത്ഥ്യം അംഗീകരിക്കാൻ നിങ്ങൾ മറന്നുപോയി. അതോടൊപ്പം ബുദ്ധിശക്തി, വൈകാരികത തുടങ്ങി ഒട്ടനവധി ഘടകങ്ങളിൽ ഈ വ്യത്യാസം നിലനില്ക്കുന്നുണ്ടെന്നുള്ളത് അംഗീകരിച്ചേ മതിയാകൂ. അവൻ അവന്റേതായ രീതിയിൽ ബുദ്ധിശക്തിയുള്ളവനായിരിക്കാം. അവനെ താരതമ്യത്തിനു വിധേയമാക്കുന്നതാണ് അപകടം. ഈ താരതമ്യംമൂലം ഇളയവൻ പിന്നോക്കമാണെന്നുകണ്ട് മാതാപിതാക്കൾ പ്രത്യേകം കരുതലോടെ അവനോട് ഇടപെടാനും സാധ്യതയുണ്ട്. അതും ഇളയവന്റെ വ്യക്തിത്വ വളർച്ചയെ വിപരീതമായി ബാധിച്ചെന്നിരിക്കാം. മൂത്തമകളിൽനിന്നും തികച്ചും വ്യതിരിക്തമായ ഒരു വ്യക്തിത്വം ഇളയമകനുമെന്ന് മനസ്സിലാക്കി മക്കളെ തമ്മിൽ താരതമ്യം ചെയ്യുന്നത് നിർത്തി. അവനെ അവന്റേതായ പാതയിൽ വളരാൻ അനുവദിക്കുക. പഠിത്തത്തിൽ താരതമ്യേന പിന്നോക്കമെങ്കിൽ (റാങ്കിന്റെ അടിസ്ഥാനത്തിലല്ല, മാർക്കിന്റെ അടിസ്ഥാനത്തിൽ) ശാരീരികമായ വല്ല കാരണങ്ങളുമുണ്ടോ എന്ന് വിദഗ്ദ്ധരെക്കൊണ്ട് പരിശോധിക്കുന്നതും നല്ലതാണ്. പഠിക്കുന്ന സ്കൂൾ, അദ്ധ്യാപകർ, കലാലയാന്തരീക്ഷം, സ്കൂളിലേക്കുള്ള യാത്ര, ഭവനാന്തരീക്ഷം, മാതാപിതാക്കളുടെ വിദ്യാഭ്യാസനിലവാരം, ജീവിതശൈലി, കുട്ടിയുടെ സുഹൃത്തുക്കൾ, ദിനംപ്രതിയുള്ള സമയക്രമീകരണം, ആഹാരക്രമം, ബുദ്ധിശക്തി എന്നിങ്ങനെ ഒട്ടനവധി ഘടകങ്ങളുമായി പഠിത്തത്തിന് ബന്ധമുണ്ട്. ഇവയിൽ ചിലതിനെക്കുറിച്ച് പുനർക്രമീകരണം ആവശ്യമെങ്കിൽ ആ വിധത്തിൽ കുട്ടിയെ സഹായിക്കണം. 5-ാം ക്ലാസ്സുകാരനെ കൗൺസലിംങ്ങ് വിധേയമാക്കി, അവന് ഏതോ കുഴപ്പമുണ്ടെന്ന ധാരണ തല്ക്കാലം അവനിൽ വളർത്തിയെടുക്കുന്നതിനെക്കാൾ, അവനെക്കുറിച്ച് അമിത ഉൽക്കണ്ഠ വെച്ചുപുലർത്തുന്ന അമ്മ തനിയെ കൗൺസലിങ്ങിന് വിധേയമാവുന്നതായിരിക്കും ഏറെ നന്ന്. എല്ലാറ്റിനുമുപരി "പൈതൽ വളർന്നു. ജ്ഞാനം നിറഞ്ഞു. ആത്മാവിൽ ബലപ്പെട്ടു, ദൈവകൃപയും അവന്റെമേൽ ഉണ്ടായിരുന്നു." (ലൂക്കോ. 2: 40) എന്ന അവസ്ഥയിൽ മക്കൾ വളർത്തപ്പെട്ടാൽ പഠിത്തത്തിൽ അല്പം പിന്നോക്കമെന്നു ആദ്യം തോന്നിയാൽപോലും, ഭാവി ശോഭനമായിത്തീരാനിടയുണ്ടെന്നുള്ള വസ്തുതയും മറക്കാതിരിക്കുക.

## ഫാ. എം. സി. ചെറിയാൻ

പാഠം 65

(വെളിപാട് 16-22)

### വിജയിയുടെ പേരും വിലാസവും

**അജിതാ ഉമ്മൻ**
**പി. വി. പുന്നൻ വീട്**
**മാന്തുക . പി. ഒ. കുളനട**
**ഭദ്രാസനം. ചെങ്ങന്നൂർ**
**രജി. നമ്പർ. B 528**

## പാഠം 65
## ഉത്തരം

1. ഇരിക്കുന്നവനും ഇരുന്നവനുമായ പരിശുദ്ധൻ. 16: 5
2. മാനസാന്തരം. 16: 9
3. പ്രവൃത്തി ഉപേക്ഷിക്കണം. 16: 11
4. ദൈവത്തിന്റെ വചനം നിവൃത്തിയാകുവോളം 17: 17
5. അവളുടെ പാപങ്ങളിൽ കൂട്ടാളിയാകാതെയും അവളുടെ ബാധകളിൽ ഓഹരിയാകാതെയുമിരിക്കാം. 18: 4
6. ചന്ദനത്തരങ്ങൾ, ആനക്കൊമ്പുകൊണ്ടുള്ള സാമാനങ്ങൾ, ഏലം 18: 12
7 വിശുദ്ധന്മാർ, അപ്പോസ്തോലന്മാർ, പ്രവാചകന്മാർ 18: 12
8 സന്തോഷിച്ചു ഉല്ലസിച്ചു മഹത്വം കൊടുക്കണം. 19: 7
9 വിശുദ്ധന്മാരുടെ നീതിപ്രവൃത്തികൾ 19: 8
10 നിർമ്മലവും ശുഭ്രവുമായ വിശേഷവസ്ത്രം 19:14
11 പ്രഭുവിനോടു കൂടെ വാഴുന്നത് 20: 6
12 ഒന്നാം പുനരുത്ഥാനം കഴിഞ്ഞവർ 20: 6
13 ജീവപുസ്തകത്തിൽ പേരെഴുതി കാണാത്തവർ 20: 15
14 മനുഷ്യരോടു കൂടെ 21: 7
15 പൊന്നുകൊണ്ട് 21: 15
16 ദൈവതേജസ്സ് 21: 23
17 പളുങ്കുപോലെ ശുഭ്രമായത് 22: 1
18 എപ്പോഴും ദൈവത്തിന്റെ പ്രകാശമുള്ളതിനാൽ 22: 5
19 തങ്ങളുടെ വസ്ത്രം അലക്കുന്നവർക്ക് 22: 14
20 ആമേൻ. 22: 21

## പാഠം 65
## വെളിപാട് (16: 22)
### ശരിയായ ഉത്തരം അയച്ചുതന്നവർ

1 അജിതാ ഉമ്മൻ. കുളനട
2 സാറാമ്മ യോഹന്നാൻ ഏനാത്ത്.
3 വി.ജോർജ്. ജാം നഗർ
4 മറിയാമ്മ വർഗീസ്. ആനിക്കാട്
5 ലീനാ ചെറിയാൻ വളഞ്ഞവട്ടം
6 വി.എം. പൗലോസ് കാക്കവയൽ
7 സാറാമ്മ ചെറിയാൻ മലാട്
8 നിർമ്മല എബ്രഹാം ലുദിയാന
9 സാറാമ്മ തോമസ്, മലാട്
10 ആച്ചിയമ്മ ഫിലിപ്പ് . കൈപ്പട്ടൂർ
11 ഏലിയാമ്മ മാത്യു പുതിയകാവ്
12 കെ.എം. ചെറിയാൻ സാഗർ
13 മറിയാമ്മ അലക്സ് കവിയൂർ
14 തങ്കമ്മ എബ്രഹാം കോടുകുളഞ്ഞി
15 ഏലിയാമ്മ പൗലോസ് ചെല്ലങ്കോട്
16 കെ.സി.എലിസബേത്ത് കൊച്ചി.
17 സുജ ജോർജ് നാരങ്ങാനം
18 മറിയാമ്മ വർഗീസ് നാരങ്ങാനം
19 ലീലാമ്മ ജേക്കബ് പുന്നവേലി
20 സാബു ജോർജ് കടമ്മനിട്ട
21 മറിയാമ്മ മാത്യു ബറോഡ
22 അച്ചാമ്മ വർഗീസ് മുണ്ടിയപ്പള്ളി
23 കെ.സി. ജോർജ് പെങ്ങാമുക്ക്
24 ജയകോശി അഹമ്മദബാദ്
25 പി.എം. ചാക്കോ കിടങ്ങന്നൂർ
26 കുഞ്ഞുമോൻ ബാബു ബാംഗ്ലൂർ
27 പി.സി.തോമസ് റെയ്പൂർ
28 ഡോ. ഏലിയാമ്മ ഐസക് പുത്തൂർ
29 മറിയാമ്മ ജോമി, കോടുകുളഞ്ഞി
30 റെജി വർഗീസ് മൈലപ്ര
31 മറിയാമ്മ ചാക്കോ ആൻഡമാൻസ്
32 ലില്ലി മാത്യു കനകപ്പലം
33 ഏലിയാമ്മ തോമസ് സൂറത്ത്
34 പൊന്നമ്മ തോമസ്, അഹമ്മദബാദ്
35 മേരി ജോർജ് അണുശക്തി നഗർ
36 സി. ഐ. ഉണ്ണൂണ്ണി നൂറനാട്
37 അന്നമ്മ രാജു പട്നാ
38 മറിയാമ്മ ജോഷ്വാ മുണ്ടുകോട്ടയ്ക്കൽ
39 അനിൽ പുന്നൂസ് ഐ. എൻ. എസ്. റൺസിജയ്
40 റേച്ചൽ ചാക്കോ ആനിക്കാട്
41 ശോശാമ്മ തോമസ് കിടങ്ങന്നൂർ
42 മോളി മാത്യൂസ് നാരങ്ങാനം
43 ലിസ്സി പ്രസാദ് മോഹാലി
44 ജിജി വർഗീസ് കുന്നന്താനം
45 മറിയാമ്മ ജോർജ് കരിപ്പുഴ
46 കെ.എം.തോമസ് മദ്രാസ്

47 ജയ ആൻ സൈമൺ കോയിപ്രം
48 ശാന്തി മാത്യു മാംഗ്ലൂർ
49 അനി ജോർജ് ആർത്താറ്റ്
50 ചിന്നമ്മ ജോൺ കുളനട
51 അച്ചാമ്മ വർഗീസ് മുണ്ടുകോട്ടയ്ക്കൽ
52 കെ.റ്റി. വർഗീസ് കേളകം
53 റെയ്പൂർ
54 എലിസഫേത്ത് മാരാമൺ
55 ജോർജ് പുലിക്കോട്ടിൽ കൊരട്ടി
56 ഷേർളി യോഹന്നാൻ തൃപ്പിലഴികം
57 റോജി സ്കറിയ തിരുവല്ല
58 സണ്ണി ജോർജ് മാലക്കര
59 കോശി മത്തായി നന്ദിനി
60 കെ.ജി.അന്നമ്മ വകയാർ

ബൈബിൾ പാനം രണ്ടാം ഭാഗം ഇവിടെ അവസാനിക്കുന്നു. വിജയികളായ എല്ലാവരെയും പ്രത്യേകിച്ച് സമ്മാനാർഹരായവരെയും അനുമോദിക്കുന്നു. അവസാനത്തോളം സഹിച്ചു സഹകരിച്ച എല്ലാവർക്കും നന്ദി പറയുന്നു. സമ്മാനം ലഭിച്ചില്ല എങ്കിലും പുതിയ നിയമം അല്പംകൂടി ശ്രദ്ധചെലുത്തി പഠിക്കുവാൻ സാധിച്ചതിൽ ദൈവത്തെ മഹത്വപ്പെടുത്താം. ബൈബിൾ പാനത്തിന്റെ വിജയത്തിനായി പ്രാർത്ഥിച്ച്, ഉത്തരം അയച്ച എല്ലാവർക്കും പ്രത്യേകം നന്ദി. മുടക്കം കൂടാതെ മാസികയിൽ സ്ഥലം അനുവദിച്ചു പ്രസിദ്ധീകരിച്ച "മലങ്കരസഭാ" മാസികാ എഡിറ്റോറിയൽ ബോർഡിനും പ്രത്യേകിച്ച് റ്റി. ജെ. സഖറിയാ അച്ചനും നന്ദി രേഖപ്പെടുത്തുന്നു.

പുതിയ പംക്തി ഉടനെ ആരംഭിക്കുവാൻ സാധിക്കാത്തതിൽ പ്രയാസം ഉണ്ട്. നിങ്ങളോടൊപ്പം പാഠം പഠിക്കുവാൻ സാധിച്ചതിൽ സന്തോഷം. പുതിയ നിയമത്തിൽനിന്നു മാത്രം 7000 - ൽ പരം ചോദ്യം ഉണ്ടാക്കിയിട്ടുണ്ട്. ബൈബിൾ പഠനം ചോദ്യോത്തരങ്ങളിലൂടെ എന്ന പേരിൽ പുസ്തകരൂപത്തിൽ പ്രസിദ്ധീരിക്കുവാൻ ആഗ്രഹിക്കുന്നു. പഴയ നിയമവും അതുപോലെ രൂപപ്പെടുത്താം.

എന്നോടു കാണിച്ച സ്നേഹാദരവുകൾക്കു നന്ദി. ബൈബിൾ പഠനപംക്തിയിൽ ചില നിർദ്ദേശങ്ങൾ സ്വീകരിക്കുവാൻ സാധിച്ചില്ല. വന്ന തെറ്റുകളും മറ്റും ക്ഷമിക്കുമല്ലോ.

# മലങ്കരസഭയിലെ ഏക കാളവണ്ടി

മലങ്കരസഭയ്ക്കു സ്വന്തമായി ഒരു കാളവണ്ടി ഉള്ളത് കാണുവാൻ ദൈവകൃപയാൽ എനിക്കു സംഗതിയായി. യാച്ചാരം ബാലഗ്രാം മലങ്കരസഭയുടെ പ്രവർത്തനഫലമായി സ്ഥാപിതമായ കാലംമുതൽ ഒന്നു സന്ദർശിക്കുവാൻ ആഗ്രഹിച്ച എനിക്കു ഒക്ടോബർ മുപ്പത്തി ഒന്നാം തീയതിയാണ് അതിന് സാധിച്ചത്. ഞങ്ങൾ ആറുപേരടങ്ങുന്ന ഒരു സംഘം ഹൈദരാബാദ് മൗലാലിയിൽ നിന്നും രാവിലെ ഒമ്പതുമണിക്കു യാത്ര തിരിച്ചു. 12 മണിക്കാണ് ഞങ്ങൾ അവിടെയെത്തിയത്.

മലങ്കരസഭയ്ക്കു പല സ്ഥാപനങ്ങളുണ്ടെങ്കിലും ഒരു കാളവണ്ടി മറ്റൊരിടത്തും ഇല്ല എന്നാണ് തോന്നുന്നത്. ഏകകാളവണ്ടിയാണ് ഞങ്ങൾ അവിടെ കണ്ടത്. എല്ലാ കാഴ്ചകളും കണ്ടശേഷം ഞങ്ങളെ ബാലഗ്രാമിലെ കുട്ടികൾ പഠിക്കുന്ന സ്കൂളിൽ കൊണ്ടുപോയി. നാലുമണി വിടാറായതിനാൽ കുട്ടികളെ വെളിയിലിറക്കി നിർത്തി പാട്ടു പാടിച്ചു. ബ. ഒസ്താത്തിയോസ് തിരുമേനിയുടെ 'ജീവിച്ചാലും മരിച്ചാലും ദൈവം മാത്രം മതി' എന്ന പാട്ടു മലയാളത്തിലും തെലുങ്കിലും കുട്ടികൾ പാടി. ഒരു കുട്ടി ഇംഗ്ലീഷിൽ പ്രസംഗിച്ചു.

## ഏലിയാമ്മ മാത്യു, കുന്നന്താനം

ആനിക്കാടു സ്വദേശിയായ പ്രിൻസിപ്പാളിന്റെ തലയിലും മുഖത്തും കൈകളിലും മറ്റും ബാൻഡേജുണ്ടായിരുന്നു. രണ്ടു ദിവസം മുമ്പ് കള്ളന്മാരുടെ ആക്രമണം ഉണ്ടായതാണ്. രാത്രിസമയം കള്ളന്മാരുടെ സംഘം സ്ത്രീകളായ അദ്ധ്യാപകരടക്കം താമസിച്ചിരുന്നിടത്തു മാരകായുധങ്ങളുമായി കയറിയ കള്ളന്മാരെ അദ്ദേഹം ഒറ്റയ്ക്കു നേരിട്ടതാണ്. അദ്ദേഹം കള്ളന്മാരെ ഓടിച്ചിട്ടു സ്ത്രീകളെ കാട്ടിൽ ഒളിപ്പിച്ചിട്ടു പോലീസിൽ അറിയിച്ചു. പോലീസുകാർ ഭയന്ന് ബാലഗ്രാമിൽ ചെന്ന് ബ്രദേഴ്സിനെക്കൂട്ടിയാണത്രേ സ്കൂളിൽ വന്നത്. പ്രിൻസിപ്പാളിന്റെ ധീരമായ പോരാട്ടം ശ്ലാഘനീയമത്രേ.




ഒരു വിശ്വാസി, തീയാടിക്കൽ





Biju, Babu Koipuram എ. ഐ. വർഗീസ്, തിരുമൂലപുരം

# പങ്കുവയ്ക്കുന്ന ദൈവവും പങ്കുവയ്ക്കേണ്ട ഒരു ലോകവും

(Sharing God and a Sharing World' by Geevarghese Mar Osthathios, ISPCK & CSS, 1995, Price. Rs. 65.00)

അഭിവന്ദ്യ ഗീവർഗ്ഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ നാവിനും തൂലികയ്ക്കും വ്യക്തമായ സാമൂഹവീക്ഷണത്തിൻെറ മൂർച്ചയുണ്ടെന്ന് എല്ലാ വർക്കും അറിയാം. അതിൻെറ മറ്റൊരു നിദർശനമാണ് 'Sharing God and a sharing world' എന്ന ഗ്രന്ഥം. ഓർത്തഡോക്സ് ദൈവശാസ്ത്രത്തിൻെറ ബലവത്തായ അടിത്തറയിൽ ആവിഷ്ക്കരിച്ചിരിക്കുന്ന ഈ ഗ്രന്ഥത്തിൻെറ പ്രത്യേകത ലാളിത്യവും, പഠനവും, മനനവും സമഗ്രമായി സമ്മേളിച്ചിരിക്കുന്നുവെന്നതാണ്.

ആമുഖവും, ഉപസംഹാരവും കൂടാതെ, ഒമ്പത് അധ്യായങ്ങളുള്ള ഗ്രന്ഥത്തിൻെറ ഓരോ അദ്ധ്യായവും അനുക്രമമായ ചിന്താപുരോഗതിയെ തെളിവാക്കുന്നു. ആമുഖത്തിൽ തന്നെ ഗ്രന്ഥത്തിൻെറ അടിസ്ഥാന നിർദ്ദേശം സൂചിപ്പിക്കുന്നുണ്ടു. "നാം ആരാധിക്കുന്ന ദൈവം പങ്കു വയ്ക്കുന്ന ദൈവമാണ്; അവിടുന്ന് നമ്മെ ഒരു പങ്കു വയ്ക്കുന്ന സമൂഹമായി തീരാൻ ക്ഷണി ക്കുന്നു. ഒരു ശരിയായ വർഗ്ഗരഹിത സമൂഹം ഇങ്ങനെയുള്ള പങ്കു വയ്ക്കലിൽകൂടിയേ ഉരുത്തിരിയുകയുള്ളൂ."

വി. ത്രിത്വത്തെക്കുറിച്ചുള്ള സമഗ്രമായ ഒരുൾക്കാഴ്ച, എത്രമാത്രം ദൈവികസത്തയുടെ ഭാഗമാണ് 'പങ്കുവയ്ക്കൽ' എന്നു ബോധ്യം തരുന്നു. ദൈവം ഏകമാണ്; ദൈവം സ്നേഹമാണ്; സ്വർഗ്ഗീയ പിതാവ് ദൈവമാണ്; പുത്രൻ ദൈവമാണ്; പരിശുദ്ധാത്മാവ് ദൈവമാണ്; എന്നീ വേദപുസ്തക സത്യങ്ങൾ സമ്മേളിക്കുന്ന മഹാസത്യമാണ് ഏകസത്യദൈവമായ വി. ത്രിത്വത്തെ സംബന്ധിച്ചു ളളത്. സത്താപരമായി സ്നേഹമായിരിക്കുന്ന ദൈവത്തിൻെറ പങ്കു വയ്ക്കലാണ് വി. ത്രിത്വത്തിൽ പ്രകടമാക്കുന്നത്. അതു തന്നെയാണ് ഒരു പുതിയ ലോകസൃഷ്ടിക്കുള്ള അടിത്തറയും.

"സാമൂഹ്യനീതിയില്ലാത്ത സ്നേഹം സ്നേഹമല്ല; സ്നേഹമില്ലാത്ത സാമൂഹ്യനീതി പ്രാവർത്തികമല്ലാതാനും". അതുകൊണ്ട് സ്നേഹം നിറഞ്ഞ സാമൂഹ്യനീതി ഉറപ്പു വരുത്തുന്ന വേദശാസ്ത്രം ഉരുത്തിരിയണം. അതു പിതാക്കന്മാരുടെ മണ്ണിൽ വേരൂന്നി കാലികമായി പ്രതികരണ ശേഷിയുളളതായി മാറണം.

ആധുനികലോകത്തിൻെറ മാത്രമല്ല എക്കാലവുമുള്ള പ്രശ്നം ആണ് സ്വാർത്ഥതയും, ഏകാന്തതയും, ശത്രുതയും ചൂഷണവും. പക്ഷേ ഈ പ്രശ്ന പരിഹാരത്തിന്, സമഗ്രമായ ഒരു വ്യക്തിത്വ വീക്ഷണം ഉണ്ടായാലേ പറ്റൂ. അതു നൽകുവാൻ, കേവലമായ ഒരു ഏക ദൈവവിശ്വാസത്തിനോ, ഏകാത്മതാ വാദത്തിനോ, അദ്വൈതചിന്തയ്ക്കോ സാധ്യമല്ല; വ്യക്തിത്വ പൂർണ്ണതയെ സത്താപരമായി ഉൾക്കൊളളുന്ന ത്രിത്വവിശ്വാസത്തിന് അതു നൽകുവാൻ കഴിയും എന്നുള്ള സമർത്ഥനമാണ് ഈ പുസ്തകത്തിൻെറ കേന്ദ്രീകപ്രമേയം. പ്രസ്തുത പ്രമേയത്തിൻെറ അടിസ്ഥാനത്തിൽ, ലോകത്തിന്, ക്രിസ്തീയത നൽകുന്ന പങ്കു വയ്ക്കലിൻെറ സന്ദേശമെന്തെന്നാണ് ആറാം അദ്ധ്യായം സൂചിപ്പിക്കുന്നത്. സഭയാകുന്ന വർഗ്ഗരഹിത സമൂഹം ത്രിത്വാധിഷ്ഠിത സ്നേഹം, വ്യതിരിക്തത, സമത്വം എന്നിവയിലൂന്നി സാക്ഷ്യം നിർവ്വഹിക്കണം. അവിടെ സാമൂഹ്യസേവനം ആരാധനാനുഭവത്തിൻെറ തുടർച്ചാശുശ്രൂഷയായി പരിണമിക്കും. പ്രസ്തുത ശുശ്രൂഷയിൽ ക്രൈസ്തവേതരരും, ആധുനിക പ്രത്യയ ശാസ്ത്രങ്ങളും, എക്യൂമെനിക്കൽ സംരംഭങ്ങളും തമ്മിൽ വിശാലമായ ഒരു കാഴ്ചപ്പാടോടെ ആശയവേദനം സാധ്യമാകും. ഇതെല്ലാം സർവ്വസത്യത്തിലേക്കും നയിക്കുന്ന പരിശുദ്ധാത്മാവിൻെറ പ്രവർത്തനമായി ക്രിസ്ത്യാനിയ്ക്കു കാണുവാൻ കഴിയും.

വി. കുർബ്ബാനയിൽ ദൈവത്തിൻെറ സ്വയത്യാഗത്തിലൂടെയുള്ള പങ്കുവയ്ക്കലാണ് നാം കാണുന്നത്. ഈ രഹസ്യത്തിൻെറ പൂർത്തീകരണം സാധിക്കുന്നത്, പരസ്പരസ്നേഹത്തിലൂടെ പങ്കു വയ്ക്കുന്ന ഒരു സമൂഹത്തിൽമാത്രമാണെന്നും, പ്രസ്തുത പങ്കു വയ്ക്കലിനുള്ള സമർപ്പണമായി തിരുബലിയുടെ ഓരോ സന്ദർഭവും മാറ്റിയിരുന്നുവെങ്കിൽ എന്ന് ഗ്രന്ഥകർത്താവ് ആശിക്കുന്നു. ദാരിദ്രത്തിലും, ചൂഷണത്തിലും ഒക്കെക്കൂടി കുന്നുകൂടുന്ന ഉണങ്ങിയ അസ്ഥികളുടെ പ്രതിഭാസത്തിനു പുതുജീവൻ പകരുന്ന ആത്മാവിൻെറ കാറ്റ് പങ്കുവയ്ക്കലിൻെറ ലോകത്ത് വീശും എന്ന പ്രതീക്ഷയോടെ പുസ്തകം ഉപസംഹരിക്കുന്നു. പഠനത്തിനും, മനനത്തിനും, സർവ്വോപരി ഒരു പുതിയ ദൈവ-മനുഷ്യ വീക്ഷണത്തിനും വിത്തുപാകുന്ന ഈ ഗ്രന്ഥം അനേകർക്കു പ്രയോജനപ്പെടും, സംശയമില്ല.

**ഫാ. ഡോ. ജേക്കബ് കുര്യൻ**

# സഭയുടെ യഥാർത്ഥ സ്വഭാവം

## മാത്യു സഖറിയാ - ചെമ്പകമഠം

മാമോദീസാമൂലം നാം സഭയുടെ അംഗങ്ങളായി തീർന്നിരിക്കുന്നു. ദൈവീകരഹസ്യങ്ങളും ദൈവവചനവും സഭാജീവിതത്തിൽ വളരുവാൻ നമ്മെ പ്രാപ്തരാക്കുന്നു. നമ്മുടെ കർത്താവു സഭയെ ഈ ഭൂമിയിൽ സ്ഥാപിച്ചു; ദൈവരാജ്യത്തിന്റെ അംഗങ്ങളായി തെരഞ്ഞെടുക്കപ്പെട്ടവരുടെ കൂട്ടായ്മ ആയിരിക്കുവാൻ. പുതിയ നിയമം വ്യക്തമായി പഠിപ്പിക്കുന്നത് പുതിയ ഇസ്രായേലായി കർത്താവു സഭയെ സ്ഥാപിക്കുകയും പെന്തെക്കോസ്തുദിവസം സഭയ്ക്കു പരിശുദ്ധാത്മദാനം നല്കുകയും ചെയ്തു എന്നു തന്നെയാണ്.

### സഭയാകുന്ന സമൂഹം

യേശുക്രിസ്തു തന്റെ ശിഷ്യന്മാരായി പന്ത്രണ്ടു പേരെ തെരഞ്ഞെടുത്തു വിളിച്ചു തന്നോടുകൂടെ ചേർത്തതോടുകൂടിയാണു ക്രിസ്തീയ സഭയാകുന്ന സമൂഹം ഉണ്ടാകുന്നത്. അപ്പൊസ്തലന്മാർ എന്നറിയപ്പെട്ട പന്ത്രണ്ടു പേരടങ്ങിയ ശിഷ്യവൃന്ദത്തിന് ദൈവരാജ്യത്തിന്റെ സുവിശേഷം ഘോഷിക്കുന്ന ചുമതല നല്കി. അങ്ങനെ പ്രത്യേകം നിയോഗിക്കപ്പെട്ട അപ്പൊസ്തലന്മാർ സഭയുടെ അടിസ്ഥാനശിലകളായി. ഇവർ സദാ കർത്താവിനോടുകൂടി ഉണ്ടായിരുന്നതിനാൽ തന്റെ ജീവിതത്തിന്റെയും, തന്റെ ഉപദേശങ്ങളുടെയും കാതലായ അർത്ഥം ശരിയാംവണ്ണം അറിഞ്ഞവരും ആയിരുന്നു. കർത്താവിന്റെ ഉയിർപ്പിനു സാക്ഷികളായവർ എന്നതിനാൽ അതുല്യമായ സ്ഥാനമാണ് അപ്പോസ്തോലിക സമൂഹത്തിനുണ്ടായിരുന്നത്. ക്രിസ്തീയസഭയെ കർത്താവു സ്ഥാപിച്ചത്, ഈ അപ്പൊസ്തോലിക സമൂഹത്തിന്മേലാണ്.

സഭ കർത്താവിന്റെ മനുഷ്യാവതാരത്തിന്റെ തുടർച്ചയാണ്. കൈസരിയ ഫിലിപ്പിയിൽ വച്ചു കത്താവ് സഭയെക്കുറിച്ചു മുൻകൂട്ടി പറഞ്ഞു. കർത്താവു തന്നെ മൂലക്കല്ലായിരിക്കെ അപ്പൊസ്തലന്മാരും പ്രവാചകന്മാരും അതിന്റെ അടിസ്ഥാനമാകുന്നു. സഭയെ കർത്താവുതന്നെയായി താൻ വിവക്ഷിച്ചു. ശൗൽ ക്രിസ്ത്യാനികളെ പീഡിപ്പിച്ചപ്പോൾ കർത്താവു പ്രത്യക്ഷപ്പെട്ടു ചോദിച്ചത് "നീ എന്നെ ഉപദ്രവിക്കുന്നത് എന്ത്?" എന്നാണല്ലോ. വി. പൗലോസിന്റെ ദർശനത്തിലും ഗ്രഹണത്തിലും സഭ ക്രിസ്തുവിന്റെ ശരീരമാണ്. സഭാ ശരീരത്തിന്റെ തല ക്രിസ്തുവാണ്. ഒരു ശരീരത്തിലെ അവയവങ്ങൾ പരസ്പരം പൊരുത്തപ്പെട്ടിരിക്കുമ്പോൾ അതിന്റെ ആരോഗ്യം സംരക്ഷിക്കപ്പെട്ടിരിക്കുന്നു. സഭയെ സംബന്ധിച്ചും ഇപ്രകാരം തന്നെ. സഭയുടെ വളർച്ചയ്ക്ക് വിശ്വാസികളുടെ ഐക്യം അത്യാവശ്യമാണ്. ജീവനോടിരിക്കുമ്പോൾ മാത്രമല്ല വാങ്ങിപ്പോയവരും ഈ സഭാഗാത്രത്തിലെ അംഗങ്ങളാണ്.

ക്രിസ്തുവിലൂടെ നമ്മെ ദൈവം പ്രപഞ്ചസൃഷ്ടിക്കുമുമ്പേതന്നെ തെരഞ്ഞെടുത്തു. (എഫേ 1: 3 -5) എന്ന് വി. പൗലോസും, സൂര്യചന്ദ്രന്മാരെ സൃഷ്ടിക്കുതിനുമുമ്പുതന്നെ ദൈവം സഭയെ സൃഷ്ടിച്ചുവെന്ന് റോമിലെ ബിഷപ്പായിരുന്ന ക്ലിമ്മീസും; സഭയെ ഒരു വന്ദ്യവയോധികയായ വനിതയായി "ഹെർമാസിന്റെ ഇടയൻ" എന്ന പേരിൽ രണ്ടാം നൂറ്റാണ്ടിൽ എഴുതപ്പെട്ട ഗ്രന്ഥത്തിലും സൂചിപ്പിക്കുന്നതിൽനിന്നും സഭ തന്നോടൊപ്പം നിത്യമായി സ്ഥിതിചെയ്തിരുന്നു എന്നു മനസ്സിലാക്കേണ്ടതാണ്. സഭാ പിതാക്കന്മാരുടെ സഭ ഇവിടെ കാണുന്ന ദൃശ്യസമൂഹം മാത്രമല്ലെന്നും, ഭൗമികവും സ്വർഗ്ഗീയവുമായ തലങ്ങളേയും സർവ്വ സൃഷ്ടികളേയും, ഉൾക്കൊള്ളുന്ന ഒരു അഗാധ രഹസ്യമാണെന്നും ചിന്തിക്കേണ്ടിയിരിക്കുന്നു.

### സാക്ഷികളുടെ സമൂഹം

മനുഷ്യശരീരം അത്ഭുതകരമായ ഒരു പ്രതിഭാസമാണ്. വിവിധ അവയവങ്ങൾ ശരീരത്തിലുണ്ട്. എല്ലാ അവയവങ്ങളേയും നിയന്ത്രിക്കുന്നത് തലച്ചോറാണ്. എല്ലാ അവയവങ്ങളിലും ഒരുപോലെ ഒഴുകുന്ന രക്തവും, പ്രാണവായുവും ഉണ്ട്. എല്ലാ അവയവങ്ങൾക്കും ചേതനാശക്തി നല്കുന്ന ജീവൻ എന്ന രഹസ്യമുണ്ട്. ഇങ്ങനെ പൊതുവേ ഓരോ അവയവവും മറ്റ് അവയവങ്ങളോടു ബന്ധപ്പെട്ടിരിക്കുന്നു അതേ; സജീവമായിരിക്കുന്നു. ഓരോ അവയവവും ശരീരത്തിന്റെ മുഴുവൻ നന്മയ്ക്കായി ജീവിക്കുന്നു. ഒരവയവവും മറ്റൊരവയവത്തെ കുറ്റപ്പെടുത്തുകയോ നിന്ദിക്കുകയോ ചെയ്യുന്നില്ല. സുഖദുഃഖങ്ങൾ പങ്കിട്ടെടുക്കുന്നു. ഇക്കാര്യങ്ങളെല്ലാം പൗലോസിന്റെ ചിന്താധാരയിൽ ഉണ്ടായിരുന്നു. "സഭ ക്രിസ്തുവിന്റെ ശരീരവും, ക്രിസ്തു ശരീരത്തിന്റെ തലയും, നാമെല്ലാവരും ഈ ശരീരത്തിലെ അവയവങ്ങളുമാണ്" എന്നു പ്രസ്താവിക്കുമ്പോൾ തലയാകുന്ന ക്രിസ്തുവിനോടു ബന്ധപ്പെട്ടിരിക്കുന്നതിനാൽ അവയവങ്ങൾ പരസ്പരം ബന്ധപ്പെടുകയും, സ്നേഹിക്കുകയും പരസ്പരം കരുതുകയും ചെയ്യുന്നു. ഈ വർത്തമാനകാലത്തിൽ ജീവിച്ചിരിക്കുന്ന ആളുകൾ മാത്രമല്ല ക്രിസ്തു ശരീരത്തിലെ അംഗങ്ങൾ ക്രിസ്തു

എക്കാലത്തും ജീവിച്ചിരിക്കുന്നവനായതിനാൽ പണ്ടു കാലംമുതൽ അവനിൽ വിശ്വസിച്ചു ഇന്നും സജീവമായി നിലകൊള്ളുന്ന "സാക്ഷികളുടെ വലിയ സമൂഹം" നമ്മോടൊപ്പം സഭയിലുണ്ട്. അതുകൊണ്ടു നാം ദൈവത്തെ ആരാധിക്കുമ്പോൾ നമ്മോടുകൂടെ അപ്പൊസ്തൊലന്മാർ, വി. കന്യകമറിയം, പരിശുദ്ധന്മാർ, വിശ്വാസികളായ മറ്റു സഹോദരങ്ങൾ ആദിയായവരെല്ലാം സന്നിഹിതരാണ്. ക്രിസ്തു ശരീരത്തിൽ ഒരവയവും മറ്റവയവങ്ങൾക്കുവേണ്ടി ജീവിക്കുന്നതിനാൽ ഈ സാക്ഷികളുടെ വലിയസമൂഹം നമ്മോടുകൂടിയും, നമുക്കുവേണ്ടിയും പ്രാർത്ഥിക്കുന്നു. നാം അവർക്കു വേണ്ടിയും.

കർത്താവിന്റെ ശരീരമാകുന്ന വിശ്വാസികളുടെ സമൂഹത്തിന് തിരശ്ശീലക്കപ്പുറത്തുള്ളവരും ഇപ്പോൾ ജീവനോടിരിക്കുന്നവരും എന്ന രണ്ടു ഭാഗങ്ങളുണ്ട്. സഭയുടെ ഒരു വലിയ ഭാഗം തിരശ്ശീലക്കപ്പുറത്തുള്ള സമൂഹമാണ്. അംഗങ്ങൾ ക്രിസ്തുവിന്റെ ശരീരത്തോടു ചേർക്കപ്പെട്ട് ക്രിസ്തുവിനോടും അംഗങ്ങൾ തമ്മിൽ തമ്മിലും സംയോജിതമായിരിക്കുന്നതിനാൽ സഭ ഏകമാണ്. ഭൂമിയിൽ ഇന്നു ജീവനോടിരിക്കുന്ന വിശ്വാസികളുടെ സമൂഹം സഭ എന്ന ഏകവും വിസ്തൃതവുമായ സമൂഹത്തിന്റെ ഒരു ഭാഗം മാത്രമാണ്. സഭയെ ശരിയായി ഗ്രഹിക്കാൻ ഈ കാഴ്ച പ്പാടാണു പ്രധാനം.

## ആദർശസമൂഹം

തിരശ്ശീലയ്ക്കപ്പുറത്തുള്ള അദൃശ്യസമൂഹത്തിന്റെ ദർശനം ഭൂമിയിലുള്ള സമൂഹത്തിന്റെ ജീവിതത്തെ നയിക്കുന്നു. ഈ ധാരണ ആത്യന്തികമായ ലക്ഷ്യത്തെപ്പറ്റിയുള്ള ബോധം നല്കുന്നു. ഈ രണ്ടു ഭാഗങ്ങൾ തമ്മി ലുള്ള അഭേദ്യമായ ബന്ധം ലക്ഷ്യത്തിലേക്കു നയിക്കുന്നു. ആകയാൽ ഭൗമസഭാംഗങ്ങൾക്ക് ഇരട്ട പൗരത്വം ഉണ്ട്. (എഫേ: 2: 19). നമ്മുടെ സ്ഥിര പൗരത്വം സ്വർഗ്ഗത്തിലാണ്. (ഫിലി 3: 20) എന്ന യുഗാന്ത ദർശനത്തോടെ നാം ഈ ഭൂമിയിൽ ജീവിക്കണം. ഭൗമ സഭയിലെ ജീവിതം ഈ ലക്ഷ്യപ്രാപ്തിയിലേക്കുള്ള സ്ഥിരമായ പുരോഗമനം ആയിരിക്കണം. പിന്നിലുള്ളതു മറന്നും മുമ്പിലുള്ളതിന് ആഞ്ഞുംകൊണ്ട് ക്രിസ്തുയേശുവിൽ ദൈവത്തിന്റെ പരമവിളിയുടെ വിരുതി നായി ലാക്കിലേക്ക് ഓടുന്നു. (ഫിലി. 3: 14)

ദൈവരാജ്യം പൂർണ്ണമായി സുവ്യക്തമാക്കപ്പെടുന്ന ദിവസത്തിനായി സഭ കാത്തിരിക്കുന്നു. ആദിമസഭയുടെ ഒരു പ്രത്യേകത ഈ യുഗാന്ത്യ പ്രത്യാശയായിരുന്നു

സഭയിലെ ജീവിതത്തെ ഒരു പോരാട്ടമായും പി. പൗലൊസ് പറയുന്നു. സാത്താനോടും തിന്മയോടും നിരന്തരം പോരാട്ടം നടത്തുന്ന പോരാളികളാണു സഭാംഗങ്ങൾ. ഈ പോരാട്ടത്തിനു സഭ നല്കുന്ന ധാരാളമായ കൃപകൾ നാം പ്രയോജനപ്പെടുത്തണം. നമുക്കുമുമ്പേ കടന്നുപോയ വിശുദ്ധന്മാർ പിമ്പറ്റാവുന്ന നല്ല മാതൃകകൾ വച്ചിട്ടുണ്ട്. സ്വർഗ്ഗീയ യെരൂശലേമിലേക്കുള്ള നമ്മുടെ യാത്രയിൽ വിശുദ്ധന്മാരുടെ ജീവിതങ്ങൾ മാർഗ്ഗദർശകങ്ങളാണ്. അവരുടെ മാതൃക അനുസരിച്ച് അവരുടെ കാലടികൾ നമുക്കു പിന്തുടരാം. അവരുടെ സാന്നിദ്ധ്യവും പ്രാർത്ഥനയും നമ്മെ നിലനിർത്തുന്നു എന്ന വസ്തുത സ്മരണീയമാണ്. അവർ നമ്മുടെ ആരാധനയിലും പ്രാർത്ഥനയിലും നമ്മോടു കൂടിയുണ്ട്. അവർ നമ്മുടെ സഹഭാഗഭാക്കുകളാണ്.

ദൈവരാജ്യം പൂർണ്ണമായി സുവ്യക്തമാക്കപ്പെടുന്ന ദിവസത്തിനായി സഭ കാത്തിരിക്കുന്നു. ആദിമസഭയുടെ ഒരു പ്രത്യേകത ഈ യുഗാന്ത്യ പ്രത്യാശയായിരുന്നു. അന്ത്യനാളിനെപ്പറ്റിയുള്ള പ്രത്യാശയും ആ നാളിനുവേണ്ടിയുള്ള ഒരുക്കവും ശ്രദ്ധാപൂർവ്വം കാത്തുകൊള്ളുവാൻ സഭാപിതാക്കന്മാർ പഠിപ്പിച്ചിരുന്നു. നിത്യത കാലത്തിന് അതീതമാണ്. ഓരോ മനുഷ്യനും ജന്മത്തോടുകൂടി നിത്യതയുടെ അനുഭവം ആരംഭിക്കുന്നു. നിത്യതയുടെ ക്രിസ്തീയ അനുഭവത്തിലേക്കു നാം പ്രവേശിക്കുന്നതു മാമോദീസായിലെ വീണ്ടും ജനനത്തോടുകൂടിയാണ്. നിത്യതയുടെ പൂർത്തീകരണം യുഗാന്ത്യപരമാണ്. നിത്യതയുടെ യാഥാർത്ഥ്യങ്ങളിലേക്കു കാലാകാലങ്ങളിൽ നമ്മെ തിരിച്ചുകൊണ്ടുവന്ന് കൗദാശിക പ്രവർത്തനങ്ങളിൽക്കൂടി കൂട്ടായി നിലനിർത്തുന്നതു സഭയാണ്. ക്ഷണികമായതിനെ നിത്യമാക്കി രൂപാന്തരപ്പെടുത്തുകയാണു സഭ; സഭയുടെ യഥാർത്ഥസ്വഭാവം ഇതത്രേ.

* * *

# പ്രതിഷേധം പ്രതിസന്ധിയാവരുത്

ദളിത് ക്രൈസ്തവരുടെ അവകാശസംരക്ഷണത്തിനു അനുഭാവസൂചകമായി സഭ സ്കൂളുകൾ അടച്ചിട്ട് പ്രതിഷേധിച്ചത് വിത്തെടുത്തുണ്ണുന്നതു പോലെയായിരുന്നു. നാടിന്റെ സ്വാതന്ത്ര്യത്തിനായിരുന്നുവെങ്കിലും ഗാന്ധിജി വിദ്യാർത്ഥികളെ വിദ്യാലയം വിടാൻ ആഹ്വാനം ചെയ്തതിനെ ഇന്നും ചില കമ്മ്യൂണിസ്റ്റുകാർപോലും മാതൃകയാക്കുന്നു. ബോൾഷവിക് വിപ്ലവത്തിന് വിദ്യാർത്ഥികളെ രംഗത്തിറക്കിയ ലെനിൻ അധികാരത്തിലായപ്പോൾ അവരോടു ക്ലാസ്സിൽ കയറുവാൻ ആവശ്യപ്പെട്ടു കയറി. ഹരിജൻമാസികയിലൂടെ ഗാന്ധിജിയും പറഞ്ഞു പഠനം മുടക്കരുതെന്ന്. പിൻഗാമികളായ ഗാന്ധിയന്മാർ വിദ്യാർത്ഥികളെ ചാവേർപടകളാക്കി മന്ത്രിമാരായി. ധാർമ്മികമായ കരുത്തിന്റെ അഭാവത്താൽ ഓരോ തെരെഞ്ഞെടുപ്പിലും നാം അതംഗീകരിച്ചുകൊടുത്തു.

പതിനായിരക്കണക്കിന് ദളിതരുൾപ്പെടെയുള്ള സാധാരണക്കാരായ വിദ്യാർത്ഥികൾ നിരക്ഷരരും, തൊഴിൽരഹിതരും, തെരുവുതെണ്ടികളുമാവാനും കാരണമായ സമരങ്ങൾ സ്വന്തം സ്ഥാപനങ്ങളിൽ വർഷങ്ങളായി അരങ്ങേറിയപ്പോഴൊന്നും അവർക്കുവേണ്ടി കാര്യമായിട്ടൊന്നും പ്രതിഷേധിക്കാഞ്ഞത് വിദ്യാർത്ഥികളില്ലാത്ത വിദ്യാലയങ്ങൾ ഇന്നും ഏറെ ആദായകരമായതുകൊണ്ടാവാം. 1834 - ൽ തിരുവിതാംകൂറിലാദ്യമായി സർക്കാർ വിദ്യാലയത്തിൽ ഇംഗ്ലീഷ് പഠിപ്പിക്കാൻ സ്വാതി തിരുനാൾ മഹാരാജാവ് ബ്രിട്ടീഷ് ഭരണാധികാരിയോട് ഒരദ്ധ്യാപകന്റെ സേവനമാവശ്യപ്പെട്ടപ്പോൾ നാട്ടിൽ ജാതിവ്യവസ്ഥ നിലനില്ക്കുന്നുവെന്നറിഞ്ഞ സായിപ്പും എല്ലാ സമുദായക്കാരെയും പഠിപ്പിക്കാമെങ്കിൽ ആവശ്യം അംഗീകരിക്കാമെന്ന് മറുപടി നല്കി. ഈ സാമൂഹ്യബോധം അവരുടെ പിൻഗാമികളെന്നവകാശപ്പെടുന്ന ഇന്നത്തെ എത്ര മാനേജർമാർക്കുണ്ടെന്നുള്ളത് ആത്മപരിശോധന നടത്തുന്നതു കൊള്ളാം.

ആവശ്യമെത്ര തർക്കമറ്റതായാലും അത് നേടുന്ന മാർഗ്ഗം മറ്റൊരു പാളിച്ചയ്ക്ക് പാതയൊരുക്കുന്നതാവരുത്. തികച്ചും ക്രിസ്തീയമായിരിക്കണം. വിദ്യാർത്ഥികളിലെ പ്രതികരണം ഏതായാലും അത് തലമുറകൾ കൈമാറു മെന്ന സത്യം നാം വിസ്മരിക്കരുത്.

ഒരു ദിവസത്തെ പ്രതിഷേധംകൊണ്ട് ലക്ഷ്യം സാധിച്ചില്ലെങ്കിൽ തുടർച്ചയായി വിദ്യാലയങ്ങളടച്ചിട്ടാലും ആരും എതിർക്കില്ല. അദ്ധ്യാപകർക്കു ശമ്പളവും വിദ്യാർത്ഥികൾക്ക് ഓൾപ്രമോഷനും, മോഡറേഷനും ഉറപ്പ്. അപ്പോഴും നഷ്ടം ദളിതരുൾ പ്പെടെയുള്ള ദരിദ്രർക്ക്. പഠിപ്പുമുടക്ക് രാഷ്ട്രീയത്തിന്റെ പേരിലായാലും സമുദായത്തിന്റെ പേരിലായാലും അപലപനീയമാണ്. നഷ്ടം അപരിഹാര്യവും.

പ്രതിഷേധസൂചകമായി ക്രിസ്ത്യാനികൾ ഒരു ദിവസം അതാത് ദേവാലയങ്ങളിൽ ഉപവസിക്കണമെന്ന് ആഹ്വാനം ചെയ്യാമായിരുന്നു. എല്ലാവരും പങ്കെടുക്കുന്നില്ലെങ്കിൽപോലും വ്യക്തിമോക്ഷത്തിനുപവസിക്കുന്നതിലുപരി ഒരു സാർവ്വലൗകിക സന്ദേശം വിളംബരം ചെയ്യാൻ പ്രസ്തുത ഉപവാസത്തിന് കഴിയുമായിരുന്നു. ഒപ്പം ദളിതരെക്കുറിച്ചറിയാൻ സഭാംഗങ്ങൾക്കൊരവസരവും.

**സത്യവാൻ കൊട്ടാരക്കര**

# PARUMALA SEMINARY CHURCH EXTENSION FUND
## (Cont'd from December issue)

| | |
|---|---|
| Joy Pirulassery | 1001 |
| Babu Paul Kothamangalam | 700 |
| T. P. Varghese, Thumpamon | 51 |
| Paulose and Anna, Thiruvalla | 100 |
| St.George Church Poozhickad | 1000 |
| St. George Church Kalanjoor | 1000 |
| St. John's Church Kurilayam | 500 |
| St. Thomas Church Kallali | 500 |
| Mrs. Saramma Thevalakara | 501 |
| K. J. Samuel Moolakat | 100 |
| Miss. Sony Kuriakose Kottayam | 201 |
| T. Abraham Mazhukeer Kallissery | 500 |
| Mathew K.J. Kolady Calicut | 101 |
| Dr. C. C. John, Chennethala | 1001 |
| Miss. P. K. Mariamma Kunnumkula | 1000 |
| C. V. Titus Kollad | 5000 |
| K. C. Abraham Arattupuzha | 1001 |
| Mrs. Peelu Mathew Kottayam | 10101 |
| Jharukuthy Vengamuek | 175 |
| C. P. Thomas Maramon | 5025 |
| Cheeramalil Extrurions (PJ) | 10000 |
| P. G. Joy Ahmedabad | 101 |
| Mathews Abraham Calcutta | 501 |
| A. Well-wisher Ernakulam | 1000 |
| T. Thomas Kutty Pathanapuram | 501 |
| George John Ernakulam | 1001 |
| C. M. Alias Nedumkunnam | 500 |
| P. Mosa Hyderabad | 100 |
| Punnoose. P. John Raipur | 100 |
| Binoy. P. George Ganakpuri | 100 |
| Mariamma Mathew Koilwar | 200 |
| Kuruvilla Varghese Vyttila | 1000 |
| T. O. James Kunnamkulam | 500 |
| Dr. Vareeghese George Singapore | 5000 |
| Mrs Sobha Prakash Newyork | 100 |
| V. G. Daniel Kulakada | 100 |
| Rev. Fr. V. S. Joseph Mulakulam North | 500 |
| K. A. Skariah (Joy) Puthuaeely | 250 |
| Dr. G. George Karunajapally | 100 |
| Mary Varughese Bahrain | 2000 |
| Mariam George Mavelikara | 1000 |
| Shilu Chacko Korwa | 100 |
| M. P. Joseph Cherai | 500 |
| Mar Elias Church Koduvila | 250 |
| Thomas Kuruvilla Ahmedabad | 500 |
| O. V. Koshy Pathanapuram | 500 |
| Dr. Sunny Joseph M. G. M. Pathanapuram | 5001 |
| Chacko Joseph Thekkedathu Pathanapuram | 525 |
| Aleamma Zacharial Nariyapuram | 1000 |
| St. Johns Cathedral Pampady | 2000 |
| Hermon Orthodox Church Makkulam | 300 |
| St. George Church Kallumueku | 501 |
| T. Jose Janakpuri New Delhi | 501 |
| K. P. Mathai Netaji Road Alwaye | 250 |
| K. S. Joseph Kannamthututhil Pariyarem | 2000 |
| C. J. Varghese Jawahar Sager Kota | 100 |
| Vijay Kumar Vadakkedthu Puthuvely | 500 |
| Ranjini Thomas Vadakkedathu Puthuvely | 101 |
| M. A. Mathew Myladumkunnel ,, | 101 |
| M.A John ,, ,, | 101 |
| Issac Abraham Arikkoottathil ,, | 101 |
| Kunjely Thaiparambil ,, | 10 |
| C. C. John Parumala Kidangoor | 5000 |
| St. Marys Church Pangada | 1760 |
| V. J. Kurian Uallattil Pangada | 100 |
| V. J. Issac ,, ,, | 100 |
| Kurian Abraham Jheramlil ,, | 100 |
| John Abraham ,, ,, | 50 |
| John Jacob, Pulimoottil Pangada | 101 |
| K.C. Abraham Kaithakathe ,, | 250 |
| Thomas John Valayil ,, | 100 |
| Babu Alex Thykadavil ,, | 100 |
| T. K. Kuruvila ,, ,, | 100 |
| K.V. Mathew Kuttickal ,, | 50 |
| Rajan oommen Tilces Jamshed | 200 |
| Alyamma Kurian Vattakunnel Kottayam | 100 |
| D. George Mukaluvila Panniuizha Adoor | 250 |
| George Abraham Vayalathala | 250 |
| V. M. Paulose Vattamattathil Kakkerayal | 100 |
| St Mary Orthodox Church Ahmedabad | 1001 |
| Arathupuzha St. Marys | 10000 |
| P. John Padinjara Paramhil Puthenangady | 101 |
| K. V. Philp Kunjappy K. S. Puram | 101 |
| M. V. Varugheze Malamammel Anganoozhy | 100 |
| C.O. Skariah Hyderabd | 1001 |
| Bindu Abraham ,, | 100 |
| Binu Mary Abraham ,, | 100 |
| K.E. John ,, | 250 |
| P. E. Easow ,, | 250 |
| Martin John varughese Secunderabad | 1001 |
| A. Thomas Mathew ,, | 5025 |
| K. A. Thomas Hyderabad | 1000 |
| T. G. Abraham Secanderabad | 1001 |
| P. J. Joseph Hyderabad | 500 |
| C. S. Varughese Hyderabad | 500 |
| Philip George Secendrabad | 500 |
| Leena G. Paul Nizamahad | 500 |
| Raju Daniel Hyderabad | 501 |
| John Philp ,, | 250 |
| V. G. George ,, | 1000 |
| (തിരുത്ത് ശ്രീമതി ശോശാമ്മ ജെയിംസ് | 4230) |

(To be cont'd)

# WHY DID THIS HAPPEN TO ME?

**Varghese Eapen**

The above question is often asked when unbearable, unpleasant events happen to people. These may vary from ordinary situations like losing a job or being involved in an accident, to tragedies such as the death of a loved one. Why do innocents suffer? Why does God allow His children to go through the most painful of situations? For centuries philosophers, saints and teachers have tried to find an answer to this question. The human mind is keen to rationalise every happening and find a proper response. Religions have tried to resolve it in various ways. Hinduism talks of *'karma'* while Islam speaks of*'kismat'* Christianity has no simple answer to this question. Let us look at this problem dispassionately.

We normally raise such questions in relation to personal matters. Often we forget that our universe has its limitations. Everything in this world has its restrictions. Distances between places may be enormous but they are fixed and known to us. The duration of the day cannot go beyond twenty four hours. The terrestrial elements like land, water, air, etc. have all existed right from the beginning of creation without much change. The celestial bodies visible to us like the sun, moon, stars,etc. appear with clockwise precision. It is possible to explain rationally the nature of all that is visible. But, do we have the capability to create any of these? Living in this finite environment gives us the feeling that we have unlimited knowledge. Little do we realise that our learning is limited to what is seen or heard around us. We are like children in the womb. Can an unborn infant visualise (if it had the abilities to rationalise as a grown man) a world as it exists now? Can it believe that there is a world with the sun and moon, mountains and forests, birds and animals, rivers, and seas, into which it will enter? The human being-even if he is the most intelligent person-is like a child in the womb of Mother Earth when it comes to the question of kowledge about the infinite world beyond our environment. This ignorance is the greastest constraint in our search for an answer to the question posed above.

In the life of a person the finite ends with death. It is also the beginning of the infinite. All religons talkof life after death. A lot of people reject it is irrational. Many others accept it as taught by their elders and teachers. Christians believe in heaven and a life before God beyond worldly life. In spite of all the intelligence that man is pos-

sessed of, he is not able to see things beyond death, except through beliefs. So, when we struggle with the question, why has this happened to me, we are really trying to convert the infinite into the finite, the unknown in to the known, the unlimited into the limited, the spiritual into the worldly. This is why we are not able to corelete logic and faith on such occasions.

When we feel our trust in God is not reciprocated what is logical will appear illogical. Hence rationalising a situation where innocents suffer becomes next to impossible. We should never look at suffering as a punishment. It is a process of purification in a melting pot. God needs us for a better purpose for which we have to be refined. Life is a mixture of joy and sorrow, hills and valleys, heat and cold, sound and silence. So whatever happens should be accepted as a part of life. The intensity may vary but the effect has to be accepted as natural. So while the tornado hits, hang on to the dependable rock. Anchor yourself in faith in God. But also accept our limitations of knowledge and adjust our thoughts accordingly. In most cases this can take us on the path pointing to an answer.

Always remember that Jesus himself suffered, though. He was innocent. Once, when the disciples raised the question whether a man was born blind because of his sin or that of his parents, Jesus replied, "Neither this man nor his parents sinned, but the works of God should be revealed in him." Nobody could comprehend this reason or his suffering. One may say that God died on the cross to save sinners. But why did His mother Mary have to suffer the sight of her 33 year old son being crucified? She was simple, perfect woman. In fact she raised the question as to why this happened to her son. She left it at that for she accepted it as God's will.

The explanation usually given and accepted by Christians is that anything that happens takes place according to God's will. As children of God we have to accept it. Even if He punishes you, as a father He loves you and in His grand scheme of things for you, every happening has the ultimate aim of only good for you. God gives relief to sufferers in different ways. Sometimes he takes the sufferer away from the source of suffering. At other times he moves suffering from the sufferer. Both are His actions. Jesus said that even the hairs of your head are numberd. This is a confirmation as to how much God cares for you. A father who cares for you cannot be indifferent to your feelings.

The answer to the question will be revealed, fully or partly, if we listen to Him. It has to be a very personal experience. No one else can give us the answer. Everything in God's plan may not be revealed to us during our sojourn in this world. The total plan for us includes the life before reaching this world, the life in this world and the life beyond. All through the earthly life we are moving towards the infinite. Some people reach the infinite faster than others. Some take a long time to reach that point. All worldly ties and happenings are to be seen in the light of the whole life including the infinite. So leave the unanswered questions to Him. He will reveal the answers in course of time, if it pleases Him. Even if these are not revealed in this world we may know about them later.

Courtesy: from the heart.



**ഡോ. അലക്സാണ്ടർ**
**പ്രോ. വൈസ് ചാൻസലർ**

തിരുവനന്തപുരം മലബാർ യൂണിവേഴ്സിറ്റി പ്രോ. വൈസ് ചാൻസലറായി പ്രൊഫ അലക്സാണ്ടർ കാരയ്ക്കലിനെ ചാൻസലർ കൂടിയായ ഗവർണ്ണർ പി. ശിവശങ്കർ നിയമിച്ചു.

മുപ്പതു വർഷമായി അദ്ധ്യാപനരംഗത്തുള്ള ഡോ. കാരയ്ക്കൽ ഇപ്പോൾ കോട്ടയം ബസേലിയോസ് കോളേജ് പ്രിൻസിപ്പലാണ്.

സഭാ മാനേജിംഗ് കമ്മറ്റിയംഗമായി പ്രവർത്തിക്കുന്ന ഇദ്ദേഹം സമർപ്പണബോധമുള്ള ഒരു സഭാപ്രവർത്തകനാണ്. സഭാ ഡിഫൻസ് കമ്മറ്റിയുടെ കൺവീനർ എന്ന നിലയിലുള്ള ഇദ്ദേഹത്തിൻെറ പ്രവർത്തനങ്ങൾ വളരെയേറെ പ്രശംസ പിടിച്ചു പറ്റിയിട്ടുള്ളതാണ്.

ഡോ. അലക്സാണ്ടർക്ക് മലങ്കരസഭയുടെ അഭിനന്ദനങ്ങൾ





Biju, Babu Koipuram



Archbishop desmond Tutu of South Africa has commended the work being done by the Christian churches in India in the field of eucation. He has also emphasized the need of colleges and universities undertaking and promoting studies and research in global issues such as human rights, peace, enviornments and social development. These views were expresed by the Archbishop Tutu during a meeting which Dr. Mani Jacob, General Secretary of All India Association for Christian Higher Education (AIACHE) had with him at the Ashoka Hotel, New Delhi.

# വാർത്തകൾ

## ശതാബ്ദി ആഘോഷങ്ങൾ ഉദ്ഘാടനം ചെയ്തു

കോട്ടയത്ത് എം. ഡി. സെമിനാരി കോമ്പൗണ്ടിൽ മലങ്കര മെത്രാപ്പോലീത്താ പുലിക്കോട്ടിൽ മാർ ദിവന്നാസ്യോസ് തിരുമേനി 1893 ൽ ആരംഭിച്ച സ്കൂളിന് ഒരു ചാപ്പൽ പ. പരുമല തിരുമേനി 1896 ഡിസംബർ 6 ന് മാർ ഏലിയാ ദീർഘദർശിയുടെ നാമത്തിൽ പ്രതിഷ്ഠിക്കുകയുണ്ടായി. മാർ ഏലിയാചാപ്പലിന്റെ ഒരു വർഷം നീണ്ടു നില്ക്കുന്ന ശതാബ്ദി ആഘോഷങ്ങൾ കേരള ഗവർണ്ണർ ശ്രീ. പി. വി. ശിവശങ്കർ 1995 ഡിസംബർ 3-ാം തീയതി മാർ ഏലിയാ കത്തീഡ്രലിൽ പ. കാതോലിക്കാ ബാവാ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ ചേർന്ന പൊതുസമ്മേളനത്തിൽവച്ച് ഉദ്ഘാടനം ചെയ്തു. കേരള ഗവർണ്ണർസ്ഥാനം ഏറ്റെടുത്തശേഷം ആദ്യമായി കോട്ടയത്ത് എത്തിയ ഗവർണ്ണർക്ക് കത്തീഡ്രലിലേക്ക് പുഷ്പവൃഷ്ടി നടത്തി വർണ്ണശബളമായ ഒരു സ്വീകരണമാണ് നടത്തിയത്. സമ്മേളനത്തിൽ സി. എസ്. ഐ. ബിഷപ്പ് റൈറ്റ് സാം മാത്യു, മാർത്തോമ്മാ സഭയിലെ ഗീവറുഗീസ് മാർ തേവോദോസ്യോസ്, മുൻ മദ്ധ്യപ്രദേശ് ഗവർണ്ണർ കെ. എം. ചാണ്ടി, ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ എന്നിവർ ആശംസാപ്രസംഗം നടത്തി. നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസ്, മാത്യൂസ് മാർ എപ്പിപ്പാനിയോസ് എന്നീ തിരുമേനിമാരും, റമ്പാച്ചന്മാരും, കോറെപ്പിസ്കോപ്പമാരും, വൈദികരും ഉൾപ്പടെ വലിയ ഒരു ജനക്കൂട്ടം സമ്മേളനത്തിൽ സംബന്ധിച്ചു. വികാരി ഫാ. സി. ഒ. ജോർജ്ജ് സ്വാഗതവും വി. സി. ചെറിയാൻ മടുക്കാനി കൃതജ്ഞതയും പറഞ്ഞു.

## സണ്ടേസ്കൂൾ അധ്യാപനത്തിൽ അറുപതു വർഷം

നെടുമാവ് സെൻറ് പോൾസ് സണ്ടേസ്കൂൾ ഹെഡ്മാസ്റ്റർ എം. സി. നൈനാനെ സണ്ടേസ്കൂൾ അധ്യാപനത്തിൽ അറുപതു വർഷം പൂർത്തിയാക്കിയതിൽ അനുമോദിച്ചു. ജനുവരി 18-ാം തീയതി ഉച്ച കഴിഞ്ഞു പള്ളിയിൽ കൂടിയ സമ്മേളനത്തിൽ ശ്രീ. ഉമ്മൻചാണ്ടി എം. എൽ. എ, ഡിസ്ട്രിക്റ്റ് കളക്ടർ ശ്രീ.പി. എച്ച്. കുര്യൻ, ഫാ. ഡോ.ജേക്കബ് കുര്യൻ, ഫാ. കുര്യൻ ഉതുപ്പ്, ഫാ. സക്കറിയാ ചാലിൽ, ശ്രീ. സി. ഇ. കുരുവിള മുതലായവർ പ്രസംഗിച്ചു. സണ്ടേസ്കൂളിന്റെ ഉപഹാരവും സമർപ്പിച്ചു. ശ്രീ. എം. സി. നൈനാൻ മറുപടി പ്രസംഗം നടത്തി.

## പ്രതീക്ഷാ ഭവൻ ഉത്ഘാടനം ചെയ്തു

പാലക്കുഴ: ദൈവസ്നേഹത്തിൽ നിന്നുത്ഭൂതമാകുന്ന ചൈതന്യമാണ് സാധുജനസംരക്ഷണത്തിന് പ്രേരകമാകുന്നതെന്ന് പ. കാതോലിക്കാ ബാവാ പ്രസ്താവിച്ചു.

ഒന്നരക്കോടി രൂപാ ചെലവ് പ്രതീക്ഷിക്കുന്ന 'പ്രതീക്ഷാ' വികലാംഗ ഭവൻ ഉത്ഘാടനം ചെയ്തു പ്രസംഗിക്കുകയായിരുന്നു അദ്ദേഹം.

ഫീലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്താ അധ്യക്ഷത വഹിച്ചു. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ വിജ്ഞപ്തി പ്രസംഗം ചെയ്തു. സമ്മേളനത്തിൽ ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ, മന്ത്രി. ടി. എം. ജേക്കബ്, പി. സി. തോമസ് എം. പി, ഉമ്മൻചാണ്ടി എം. എൽ. എ, പി. സി. എബ്രഹാം, ജോണി നെല്ലൂർ എം. എൽ. എ, പി. എം. പൈലിപ്പിള്ള, ഏ. കെ. ലക്ഷിക്കുട്ടി, ഫാ. ജോൺ തേനുങ്കൽ, ഫാ. ടി. പി. ഏലിയാസ് എന്നിവർ പ്രസംഗിച്ചു.

മന്ദബുദ്ധികളും വികലാംഗരുമായ നാല്പതു സ്ത്രീകൾക്കു ജീവിതകാലം മുഴുവൻ ആശ്രയം നൽകുന്നതിന് പാലക്കുഴ മാർ ഗ്രീഗോറിയോസ് കാതോലിക്കേറ്റ് കേന്ദ്രത്തിന് സമീപമാണ് വികലാംഗ ഭവൻ പ്രവർത്തിക്കുന്നത്.

രണ്ടാം ഘട്ടം പൂർത്തിയാകുന്നതോടുകൂടി നാൽപതു വികലാംഗരായ സ്ത്രീകൾക്കു പ്രവേശനം നൽകുമെന്നും, അവർക്കാവശ്യമായ തൊഴിലവസരങ്ങൾകൂടി നൽകുമെന്നും മാർ പക്കോമിയോസ് ചാരിറ്റബിൾ സൊസൈറ്റി പ്രസിഡൻറ് ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ പറഞ്ഞു.

## മതങ്ങളുടെ സത്ത മാനവികത

**കറ്റാനം:** മാനവികത കൈവരിക്കുകയാണ് എല്ലാ മതങ്ങളുടെയും അന്ത:സത്തയെന്നു കേന്ദ്രമന്ത്രി പി. ജെ. കുര്യൻ പ്രസ്താവിച്ചു. പുതുക്കിപ്പണിത സെൻറ് സ്റ്റീഫൻസ് ഓർത്തഡോക്സ് പള്ളിയുടെ കൂദാശയോടനുബന്ധിച്ച് ചേർന്ന മതസൗഹാർദ്ദ സമ്മേളനം ഉത്ഘാടനം ചെയ്യുകയായിരുന്നു മന്ത്രി.

മാത്യൂസ് മാർ എപ്പിപ്പാനിയോസ് അദ്ധ്യക്ഷത വഹിച്ചു. എം. മുരളി എം. എൽ. എ, പി. എച്ച്. അ്ബ്ദുൾ

ഗഫൂർ മൗലവി, എം. കെ. ഹേമചന്ദ്രൻ, കെ. പത്മശേഖർ, കൊച്ചുകോശി ജോർജ്, മാത്യു വേലങ്ങാടൻ, ജേക്കബ് ടി. ചെറിയാൻ എന്നിവർ പ്രസംഗിച്ചു.

## 75-ാം ജന്മദിനം ആഘോഷിച്ചു

കിടങ്ങന്നൂർ തെക്കേ മൂത്തേരിൽ വെരി. റവ. റ്റി. സി. ജോൺ കോർ എപ്പിസ്കോപ്പായുടെ 75 -ാം ജന്മദിനം സമുചിതമായി ആഘോഷിച്ചു. 11-നു രാവിലെ മെഴുവേലി ഹോളി ഇന്നസെൻറു ദൈവാലയത്തിൽ അച്ചൻ ദിവ്യബലി അർപ്പിച്ചു. 2.30ന് ഭവനാങ്കണത്തിൽ തയ്യാറാക്കിയ പന്തലിൽവച്ച് അഭിവന്ദ്യ യൗസേബിയോസ് തിരുമേനി, ജന്മദിന സ്തോത്ര ശുശ്രൂഷ നടത്തി. തിരുമേനിയുടെ അദ്ധ്യക്ഷതയിൽ, അനുമോദനസമ്മേളനം നടന്നു.

ബഹു. വി. സി. സാമുവേലച്ചൻ സമ്മാനിച്ച കുരിശും മാലയും ഈ. ഐ. ചെറിയാൻ അച്ചനെ അണിയിച്ചു. ശിഷ്യഗണങ്ങൾക്കുവേണ്ടി കുമാരി ഗ്ലെൻ പ്രിയ ജോൺ രചിച്ച മംഗളോപഹാരം വായിച്ചു സമ്മാനിച്ചു. തുടർന്നു വെരി. റവ. എം. ജി. ഏബ്രഹാം കോർ എപ്പിസ്കോപ്പ, കെ. ജി. ജോർജ്ജ് കോർ എപ്പിസ്കോപ്പാ, ഫാ. എൻ. വി. ഇടിക്കുള, റവ. പി. എം. വർഗ്ഗീസ്, കുഞ്ഞുമോൻ മംഗലത്ത് എന്നിവർ പ്രസംഗിചു. അച്ചൻെറ അദ്ധ്യാപന പാടവത്തിൻെറ മധുരസ്മരണകൾ ഉതിർത്തുകൊണ്ട് Rt. A. E. O. P. V. മുരളീധരൻ, Retd. H. M. M. V. ഗംഗാധരൻ, Pastor P. M. വറുഗീസ് എന്നിവരും, സാമൂഹ്യസേവനങ്ങളെ പ്രകീർത്തിച്ചുകൊണ്ട് പൗരസമിതി പ്രസിഡണ്ട് റ്റി. കെ. നാരായണൻ, മെമ്പർ ഉമ്മൻ തോമസ് എന്നിവരും കുടുംബാംഗങ്ങളായ പ്രൊഫ. ജോർജ്ജ് തോമസ്, കെ. വി. ജേക്കബ്, റ്റി. സി. ചെറിയാൻ, വനജ ജോസഫ് എന്നിവരും അനുമോദനങ്ങൾ അർപ്പിച്ചു. ചെറിയാൻ സ്കറിയ, കത്തനാർ സ്മാരകനിധി റിപ്പോർട്ട് റ്റി. ജി. ചെറിയാൻ അവതരിപ്പിച്ചു. സമർത്ഥരായ വിദ്യാർത്ഥികൾക്കുള്ള മെറിറ്റ് അവാർഡും, അർഹരായ രോഗികൾക്കുള്ള സഹായധനവും തിരുമേനി നല്കി. അച്ചൻ സമുചിതമായ മറുപടി നല്കി. ഫാ. റ്റി. ഐ. തോമസ് സദസ്സിനു സ്വാഗതവും, രാജു ജോൺ സഖറിയാ കൃതജ്ഞതയും പറഞ്ഞു. ചായസൽക്കാരത്തോടുകൂടി 5.30ന് മീറ്റിങ്ങ് പര്യവസാനിച്ചു.

### ക്രൈസ്തവ സാഹിത്യ അക്കാദമി അവാർഡുകൾ സമ്മാനിച്ചു

ക്രൈസ്ത സാഹിത്യ അക്കാദമിയുടെ ഡോ. വില്യം കേറി നാഷണൽ അവാർഡിന് ഡോ. പി. ജി. വർഗ്ഗീസ് (ഡൽഹി) അർഹനായി.

ക്രൈസ്തവ സാഹിത്യ അക്കാദമിയുടെ ആറാമത് സംസ്ഥാന വാർഷികവും അവാർഡു ദാനവും 1996 ഫെബ്രുവരി 10-ാം തീയതി ശനിയാഴ്ച രാവിലെ 10 മണിക്ക് തിരുവല്ല സാൽവേഷൻ ആർമി ഹാളിൽ നടന്നു.

## വട്ടശ്ശേരിൽ തിരുമേനിയുടെ ഓർമ്മപ്പെരുനാൾ



പഴയസെമിനാരിയിൽ കാലം ചെയ്ത മലങ്കരസഭാഭാസുരൻ വട്ടശ്ശേരിൽ മാർ ദിവന്നാസ്യോസ് തിരുമനസ്സിലെ ഓർമ്മപ്പെരുനാൾ ഈ മാസം 23, 24 (വെള്ളി, ശനി) തീയതികളിൽ അദ്ദേഹം കബറടങ്ങിയിട്ടുള്ള കോട്ടയം പഴയ സെമിനാരി ചാപ്പലിൽ ആഘോഷിക്കുന്നതാണ്.

## 82 -ാം ജന്മദിനം

പ. മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവായുടെ 82-ാം ജന്മദിനം ജനുവരി 30-ാം തീയതി ദേവലോകം അരമനയിൽ ആഘോഷിച്ചു. നിയുക്ത കാതോലിക്ക തോമസ് മാർ തിമോത്തിയോസ് തിരുമേനി സ്തോത്രപ്രാർത്ഥനയ്ക്ക് നേതൃത്വം നല്കി. സ്തോത്രപ്രാർത്ഥനയ്ക്കുശേഷം നടന്ന സമ്മേളനത്തിൽ തിമോത്തിയോസ് തിരുമേനി അദ്ധ്യക്ഷം വഹിച്ചു. മാർ സേവേറിയോസ് തിരുമേനി, ഫാ. മത്തായി നൂറനാൽ, സഭാ സെക്രട്ടറി ഏ. കെ. തോമസ്, കോട്ടയം മുനിസിപ്പൽ ചെയർമാൻ പി. സി. ചെറിയാൻ, ഡോ. അലക്സാണ്ടർ കാരയ്ക്കൽ എന്നിവർ പ. ബാവായ്ക്ക് ആശംസകൾ അർപ്പിച്ചു സംസാരിച്ചു. സഭാട്രസ്റ്റി മി. പി. സി. എബ്രഹാം തുടങ്ങി അനേകം ആളുകൾ വ്യക്തിപരമായും സ്ഥാപനങ്ങളെ പ്രതിനിധീകരിച്ചും പ. ബാവായെ ഹാരാർപ്പണം ചെയ്തു. ജന്മദിന കേക്കു മുറിച്ചശേഷം പ. ബാവാ തിരുമേനി മറുപടി പ്രസംഗം നടത്തി.

റമ്പാൻ തെയോഫോറോസ് കോറെപ്പിസ്ക്കോപ്പാ സ്വാഗതവും പ്രൊഫ. ഈ. ജെ. ജോൺ കൃതജ്ഞതയും പറഞ്ഞു. പ്രൊ. ഈ. ജെ. ജോൺ എഴുതിയ പുസ്തകം ശ്രീ. ഒ. ഏ. മാത്യുവിന് പ്രഥമകോപ്പി നലകി സേവേറിയോസ് തിരുമേനി പ്രകാശനം ചെയ്തു.

# ക്വിസ് ടൈം

1 പെന്തിക്കോസ്തിയിൽ പ്രസംഗിച്ച ശ്ലീഹ?
2 റബ്ബൂനി എന്നവാക്കിൻെറ അർത്ഥം?
3 രക്താംബരവ്യാപാരിയായ സ്ത്രീ?
4 എല്ലാ സുവിശേഷങ്ങളിലും രേഖപ്പെടുത്തിയിട്ടുള്ള ഒരേയൊരു അതിശയം?
5 വി.പൗലോസ് എത്രലേഖനങ്ങൾ എഴുതി?
- എന്താണ് സഭയുടെ പരമ്പരാഗതമായ വിശ്വാസം?
6 'ശുനോയോ' എന്ന വാക്കിൻെറ അർത്ഥം?
7 ആദ്യം എഴുതിയ സുവിശേഷം?
8 വി. പൗലോസിൻെറ ഗുരു?
9 കർത്താവിൻെറ കല്ലറയിൽ ആദ്യം എത്തിയ ആൾ?
10 സെപ്റ്റംബർ 14-ൻെറ പ്രാധാന്യം?
11 സെബദി മക്കൾ?
12 യേശുവിനെ അനുഗമിക്കുക എന്നാൽ എന്താണർത്ഥം?
13 ശെമ്മാശൻ എന്ന വാക്കിൻെറ അർത്ഥം?
14 ക്രിസ്തീയ സഭയുടെ ആദ്യത്തെ രക്തസാക്ഷി?
15 പെന്തിക്കോസ്തി എന്ന വാക്കിൻെറ അർത്ഥം?

**മാത്യൂസ് പി.കെ. ഏവൂർ തെക്ക്**

**ഉത്തരങ്ങൾ**

1 വി.പത്രോസ് ശ്ലീഹ.
2 ഗുരു
3 ലുദിയ
4 അഞ്ചപ്പം കൊണ്ട് അയ്യായിരം പേരെ പോഷിപ്പിച്ചത്.
5 14
6 വാങ്ങിപ്പ്.
7 വി. മർക്കോസിൻെറ സുവിശേഷം.
8 ഗമാലിയേൽ.
9 മഗ്ദലനക്കാരി മറിയ.
10 സ്ലീബാ പെരുനാൾ.
11 യാക്കോബ്, യോഹന്നാൻ.
12 യേശുവിന് സാക്ഷ്യം വഹിക്കുക.
13 ശുശ്രൂഷകൻ.
14 വി.സ്തേഫാനോസ്.
15 "അമ്പതാമത്തെ" ദിവസം





ഒരു വിശ്വാസി, New York

ചെറുകഥ

# ആ മനുഷ്യൻ

ആ മനുഷ്യനെ ഇന്നലെയും ഞാൻ കണ്ടു. എന്നെ കണ്ടമാത്രയിൽ എന്തൊക്കെയോ പറഞ്ഞുകൊണ്ടു എഴുന്നേറ്റുപോയി. നല്ലവണ്ണം കഴിച്ചിട്ടുമുണ്ട്. ഞാൻ അല്പസമയം അവിടെ നിന്നു. അയാൾ അടുത്തു വരുന്നുണ്ട്. എന്തെങ്കിലും അനാവശ്യം പറയുമോ എന്ന പേടി ഇല്ലാതില്ലായിരുന്നു. എങ്കിലും ഞാൻ അവിടെ നിന്നു. ശരിക്കും മനഃസാന്നിദ്ധ്യത്തോടുകൂടി അയാൾ അടുത്തുവന്നു. ഞാനും അല്പം അടുത്തുചെന്നു. വളരെ ലോഹ്യമായി - "എന്തുണ്ടു വിശേഷം" എന്നു ചോദിച്ചു. "ഓ വിശേഷം! - നിങ്ങളുടെ അച്ചൻ ഇന്നും വന്നിരുന്നു - എന്നും വരവാ - എൻെറ വീട്ടിൽ എന്നെ നന്നാക്കാൻ .... " "എന്താ അങ്ങനെ ...... "? "ഒന്നു പറഞ്ഞേക്കണം അങ്ങോട്ടു വരണ്ട..... എന്നെ നന്നാക്കാൻ ......... ഞാൻ അങ്ങനെ നന്നാകുന്നില്ല. " "സ്നേഹം ഉള്ളതുകൊണ്ടല്ലേ അങ്ങോട്ടു വരുന്നത്......?" "സ്നേഹം ..... സ്നേഹം ഒന്നും വേണ്ട........ ഞാൻ ഇന്നു നല്ലവണ്ണം കുടിച്ചിട്ടുണ്ട്........... ഇനിയും ഞാൻ കുടിക്കും........... ഏതച്ചനാ എന്നോടു ചോദിക്കാൻ ........ ഞാൻ കുടിക്കും........" "എന്തിനാ വെറുതേ - കുടിച്ചു കാശുംകളഞ്ഞ് - കരളും നശിപ്പിക്കുന്നത്........ " "നശിക്കട്ടെ - എന്തിനാ ഇനി ജീവിക്കുന്നത്? "അല്ലാ, അങ്ങനെ പറയാതെ........ " "ഇനി അങ്ങനെ തന്നെ പറയും......." അയാൾ എൻെറ മുഖത്തോടു ചേർന്നു നിന്നു. ഞാൻ അല്പം പുറകോട്ടു വലിഞ്ഞു. ... "നശിക്കട്ടെ.... എന്തിനാ ഇനി ജീവിക്കുന്നത്!" "അങ്ങനെ പറയരുത്!" "ഇനി അങ്ങനെ തന്നെ പറയും." അയാൾ വീണ്ടും അടുത്തുവന്നു. "ഞാനെന്തിനു ജീവിക്കുന്നു? ആർക്കുവേണ്ടി ജീവിക്കുന്നു ... " പലതും ഉള്ളിൽ ഒതുക്കിക്കൊണ്ടു അയാൾ മുമ്പോട്ടു നടന്നു. ഞാനും കൂടെ നടന്നു. അയാൾ പഴയ കാര്യങ്ങൾ പലതും പറയുകയാണ്. അയാളുടെ മനസ്സിനു സമാധാനമില്ല. നിരാശ നിറഞ്ഞ അനുഭവങ്ങളും കഥകളും ആണ് അയാൾക്ക് പറയുവാനുള്ളത്. ഞാൻ പലതും പറഞ്ഞു നോക്കി. അതൊന്നും അയാളെ സ്പർശിച്ചില്ല. പറഞ്ഞതുതന്നെ വീണ്ടും പറയുകയാണ്. മദ്യത്തിൻെറ മണം അല്പം എന്നെ പിറകോട്ടു മാറ്റി. വേദനിക്കുന്ന കഥകളാണ് അയാളുടേത്. ഭാര്യ പിണങ്ങിപ്പിരിഞ്ഞിട്ടു മൂന്നാലു കൊല്ലമായി. പൊരുത്തപ്പെടാത്ത ജീവിതം! പൊരുത്തപ്പെട്ടു പോകുന്നതിനു ശ്രമിച്ചിട്ട് പരാജയപ്പെട്ടതായിരിക്കാം. ആ ബന്ധം തകർന്നുപോയി. പക്ഷേ ആ ബന്ധത്തിൽനിന്നു മുളച്ചു വന്ന ഒരു യഥാർത്ഥ്യമായി മോഹൻ എന്ന കുട്ടി അയാൾക്കു സന്തോഷം പകർന്നുകൊടുത്തു. ആ കുട്ടിയെ ഓമനിച്ചു വളർത്തി. അതയാളുടെ ഏകസന്തോഷമായിരുന്നു. പണമുണ്ട്. മറ്റു ചുറ്റുപാടുകൾ ഉണ്ട്. അതിനെല്ലാം ഉപരിയായി, മോഹൻ അയാളുടെ സന്തോഷത്തിനു മാറ്റു പകർന്നു. - അയാളുടെ പ്രതീക്ഷ! ജീവിതത്തിലെ തകരാത്ത പ്രതീക്ഷയായി അയാൾക്കു തോന്നി. ആ തോന്നലുകൾ ഇന്നു വെറും തോന്നലുകളായി അനുഭവപ്പെടുന്നു.

ഒരു വലിയ പ്രതീക്ഷയായിരുന്നു മോഹനൻ. അവൻെറ ഏതാഗ്രഹവും ആ പിതാവ് സന്തോഷപൂർവ്വം ചെയ്തു പോന്നു. നല്ല വേഷം - വിലകൂടിയ തുണികൊണ്ടു തന്നെ ഉണ്ടാക്കിക്കൊടുത്തിരുന്നു. പുതിയ പുതിയ കളിപ്പാട്ടങ്ങൾ വാങ്ങിക്കുമ്പോൾ പഴയതു മൂലയിൽ കൂട്ടിവയ്ക്കും. ഒന്നിനും അല്ലലില്ലാത്ത ജീവിതം. പഠന കാര്യത്തിലും മോഹൻ മിടുക്കൻ തന്നെ. അദ്ധ്യാപികയ്ക്ക് അവനെ വലിയകാര്യമായിരുന്നു. ക്ലാസ്സിൽ എല്ലാ വിഷയത്തിനും ഒന്നാമൻ തന്നെ.!

സ്കൂൾ വീടിനടുത്തുതന്നെ. അല്പം താമസിച്ചാൽ മതി ആ പിതാവ് തിരക്കിച്ചെന്നു കഴിയും. അമിതമായ പ്രതീക്ഷ! അതിരുകവിഞ്ഞ സ്വപ്നങ്ങൾ! മോഹനിൽ ആ പിതാവു സന്തോഷിച്ചു.

മോഹനന് അസുഖങ്ങൾ സാധാരണ വരാറില്ല. പക്ഷേ രണ്ടു ദിവസമായിട്ട് നല്ല ക്ഷീണം. വിശപ്പില്ല മെല്ലെയുള്ള പനി. രണ്ടു ദിവസം സ്കൂളിൽ പോയില്ല. പനിയും അസുഖവും കുറയും എന്നു വിചാരിച്ചു. കുറയുന്ന മട്ടില്ല. അടുത്തുള്ള ആശുപത്രിയിൽ കൊണ്ടുപോയി കാണിച്ചു. ഡോക്ടർ അവനുവേണ്ടി പരിശോധന നടത്തി. സാരമില്ല. എന്നു പറഞ്ഞു. ചികിത്സ വേണ്ടവിധം നടക്കുന്നു. പക്ഷേ പനിയും ക്ഷീണവും കുറയുന്നില്ല. രോഗകാരണം ശരിക്കും പിടികിട്ടിയില്ല. അതായിരിക്കും പനികുറയാഞ്ഞത്. കൂടുതൽ ചികിത്സയ്ക്കുവേണ്ടി മെഡിക്കൽ കോളേജിലേക്കു തന്നെ കൊണ്ടുപോയി. പരിശോധനകളും ചികിത്സകളും മുറയ്ക്കു നടക്കുന്നു. പക്ഷേ കുറവൊന്നും ശരിക്കും കാണുന്നില്ല.

മെഡിക്കൽകോളേജിലെ തൂണിനും തുരുമ്പിനും "കൊടുക്കേണ്ടതു" കൊടുത്തു, എങ്കിലും അതിൻെറ ചലനമൊന്നും കാണുന്നില്ല. പലരും വന്നു. പലതും പറഞ്ഞിട്ടു പോകുന്നു. രോഗം ഒന്നു കുറഞ്ഞാൽ മതി ആർക്കും എന്തുവേണമെങ്കിലും കൊടുക്കാൻ ഈ പിതാവു തയ്യാറാണ്. അതിനിടയ്ക്കു ഡോക്ടറുടെ വീട്ടിൽ ചെന്നു കാണണമെന്നുള്ള അഭിപ്രായം ആരോ പറഞ്ഞു. വീട്ടിൽ ചെന്നു കണ്ടു വേണ്ടതു കൊടുത്തു. വളരെ സന്തോഷത്തോടെ വാങ്ങിച്ചു ഓ സാരമില്ല. ഞാൻ ഒന്നു നോക്കട്ടെ. രണ്ടു ദിവസം കൊണ്ടു എല്ലാം മാറും. വളരെ ശാന്തമായി ആ പിതാവ് ആശുപത്രിയിലേക്കു തിരിച്ചുപോന്നു. പക്ഷേ ആ ഡോക്ടർ അവിടെ എങ്ങും വന്നില്ല. കണ്ടിട്ടുമില്ല. പിന്നെയാ വിവരം അറിയുന്നത്. അന്നുതന്നെ സ്ഥലം മാറിപ്പോയെന്ന്. അടുത്തുവരുന്ന ഡോക്ടറെ തിരക്കിയിരിക്കുകയാണ് ആ പിതാവ്. പുതിയ ഡോക്ടർ വന്നു ചികിത്സ ആരംഭിക്കുന്നതിനു മുമ്പുതന്നെ

കണ്ടു. അതുകൊണ്ടായിരിക്കാം വളരെ വേഗത്തിൽ കാര്യങ്ങൾ നീങ്ങുന്നുണ്ട്. മോഹൻെറ രോഗം മാറികിട്ടണം. അതു മാത്രമേ അയാൾക്കുള്ളൂ. ചികിത്സ തുടങ്ങി മരുന്നുകൾ വാങ്ങിച്ചു കൊടുക്കുന്നുണ്ട്. എങ്കിലും രോഗ ത്തിനു കുറവു കാണുന്നില്ല. മോഹൻ വിമ്മിഷ്ടപ്പെടുകയാണ്. പനി - തലവേദന ഒന്നിനും കാര്യമായ കുറവൊന്നുമില്ല. ഇനിയും എന്തുചെയ്യും ആ പിതാവ് മനോവിഷമത്തിൽ ഉഴലുകയാണ്. മറ്റാർക്കും അയാളുടെ വേദന കുറയ്ക്കുന്ന തിനു കഴിഞ്ഞില്ല. ആരുടെയു സാന്ത്വനവാക്കുകൾ അയാളെ തൃപ്തിപ്പെടുത്തിയില്ല.

എന്തൊക്കെയോ നടക്കുന്നു. ഒരു യന്ത്രമനുഷ്യനെപ്പോലെ അയാൾ ഓരോ കാര്യങ്ങൾ ചെയ്യുന്നുണ്ട്. ഡോക്ടറിൽനിന്നു ലഭിച്ച സൂചന അയാളെ വല്ലാതെ വിഷമിപ്പിച്ചു. സമയം കഴിഞ്ഞുപോയി. കുറെ നേരത്തെയായിരുന്നുവെങ്കിൽ ആശയ്ക്കു വകയുണ്ടായിരുന്നു. "നേരത്തെ ചികിത്സിച്ചിരുന്ന ഡോക്ടറുടെ തെറ്റായ ധാരണകൊണ്ട് രോഗത്തിനു വിപരീതമായി മരുന്നുകൾ പരിണമിച്ചു. " ഇതായിരുന്നു ഡോക്ടർ പറഞ്ഞതിൻെറസാരം. ആ ജീവിതവും അങ്ങനെ മങ്ങിമറഞ്ഞു.

അയാളുടെ ചോദ്യം വളര അർത്ഥവത്താണ്. എൻെറ ഭാര്യ പിണങ്ങിയപ്പോൾ - എനിക്കു ഏക സന്തോഷമായി എൻെറ കുഞ്ഞുമാത്രം അവശേഷിച്ചു. ആ കുഞ്ഞും നഷ്ടമായി. ദൈവം സ്നേഹവാനെങ്കിൽ അങ്ങനെ ചെയ്യുമോ? ഉത്തരം മുട്ടുന്ന ചോദ്യം.

കാര്യങ്ങൾ ഇങ്ങനെ സംഭവിച്ചു. അതുകൊണ്ട് നാമെന്തു ചെയ്യണം. മദ്യം കഴിച്ചു വീണ്ടും നശിക്കണമോ ഭാര്യ പിണങ്ങി പോയി അതിനു കാരണം ഉണ്ടാകാം. കുഞ്ഞു പോയി അതിനും കാരണം കാണും. ഇതിൻെറ പരിഹാരമാണോ മദ്യം കഴിച്ച് സ്വയം നശിക്കുന്നത്? ഇതിൽപരം പ്രതികൂലസാഹചര്യത്തിൽ ബുദ്ധിപൂർവ്വം ആത്മപരിശോധന ചെയ്യണം. അച്ചൻ അയാളെ കുത്തി മുറിവേല്പ്പിക്കാതെതന്നെ വസ്തുത നിരത്തിവച്ചു. ഈ പ്രതികൂല സാഹചര്യത്തിൽ നമുക്കെങ്ങനെ ജീവിതത്തെ അനുകൂലമാക്കാം. അങ്ങനെ ചിന്തിച്ചിട്ടില്ലേ? എന്തിനാണു നശീകരണ ചിന്ത? പലദിവസങ്ങൾകൊണ്ടു അയാളുടെ ചിന്തയ്ക്ക് ഒരു പക്വത വരുത്തിവച്ചു. ആദ്യം അയാളുടെ എതിർപ്പുകൾ വളരെ രൂക്ഷമായിരുന്നു. അതിലൊന്നും നിരാശപ്പെടാതെ അയാളോടു ചേർന്നു സംസാരിച്ചു കൊണ്ട് ആഴമായ സ്നേഹത്തിൽ അയാളെ പിടിച്ചെടുത്തു.

**വർഗീസ് കിഴക്കേമുറി**

മദ്യം മാത്രമാണ് അയാൾക്ക് ആശ്വാസം കണ്ടെത്തുന്നതിനു സഹായിക്കുന്ന ദിവ്യഔഷധം. ഒരു കുടിയനായി എല്ലാവരും അയാളെ മുദ്രകുത്തി. അയാൾ എങ്ങനെ ഈ വഴിവക്കിൽ വന്നു എന്ന് ആരും ചിന്തിക്കുന്നില്ല. വെറിയനും കുടിയനുമായി സമൂഹം അയാളെ പുറംതള്ളി. ധാരാളം പണമുണ്ട് ആർക്കുവേണ്ടിയാണു ഈ പണമെല്ലാം. പിന്നെ കുറച്ചു കുടിച്ചാൽ അല്പസമയം സന്തോഷിക്കാം - ആശ്വസിക്കാം. മദ്യം അയാൾക്കു കുറച്ചൊക്കെ ആശ്വാസം തരുന്നതായി തോന്നി.

അച്ചൻ അച്ചൻെറ ജോലി ക്രമമായി തുടർന്നു. ഒരു സ്നേഹിതനായി തന്നെ കരുതി സ്നേഹപൂർവ്വം പെരുമാറി. പലദിവസത്തെ സന്ദർശനവും സംസാരവും അയാളിൽ മാറ്റം വരുത്തി. തുറന്ന ചർച്ചയിലൂടെയും സംസാരത്തിലൂടെയും ഒരു നല്ല സ്നേഹിതനായി അച്ചനെ അയാൾ കണ്ടെത്തി.

ഒരു ദിവസം ഞാൻ ആ വഴിവക്കിൽ നിൽക്കുമ്പോൾ ഒരാൾ ഓടിവന്നു എന്നെ കെട്ടിപ്പുണർന്നു. ഞാൻ അല്പം ഭയപ്പെട്ടുപോയി. തിരിഞ്ഞുനോക്കിയപ്പോൾ നമ്മുടെ ആ പഴയ മനുഷ്യൻ ഇപ്പോൾ ഒരു പുതിയ മനുഷ്യൻ തന്നെ. വിഷയമാറ്റം അയാളിൽ മാത്രമല്ല അയാളുടെ കുടുംബത്തിലും സമൂഹത്തിലും വന്നുകഴിഞ്ഞു. പിണങ്ങിനിന്ന ഭാര്യ തിരിച്ചു വന്നു. അകന്നുനിന്ന ജീവിതലക്ഷ്യം കണ്ടെത്തി.

ഒരു സന്തുഷ്ടഭവനം അവിടെ മുളച്ചുവളർന്നു. ആ അച്ചനെ കാണാതെ ജീവിക്കുന്നതിന് അയാൾക്കിന്ന് കഴിയുന്നില്ല. പ്രതികൂലസാഹചര്യത്തിലും അനുകൂലമായ ഒരു ജീവിതമുണ്ട് എന്നയാൾ കണ്ടെത്തി.

**28-ാം ഓർമ്മപ്പെരുനാൾ**
**2 - 2 - 1996**
**പാവനസ്മരണയ്ക്കുമുമ്പിൽ**
**ആദരാഞ്ജലികൾ**



**പത്രോസ് മാർ ഒസ്താത്തിയോസ്മെത്രാപ്പോലീത്താ**

**George Zachariah & Family, Kozhenchery**



ഒരു വിശ്വാസി, New York





Mrs. M. Jacob, Kolsewadi

## പത്താം ചരമവാർഷികം
## 18 - 2 - 1996



പെരുനാട് ബഥനി ആശ്രമാംഗവും കുന്നംകുളം ബഥനി ഇംഗ്ലീഷ് മീഡിയം സ്കൂൾ സ്ഥാപകനും ആൻഡമാൻസ്, ആസ്സാം, നാഗാലാൻഡ് മുതലായ ഭാരതത്തിലെ വടക്കുകിഴക്കൻ ഇടവകകളുടെ വികാരിയുമായി സേവനം അനുഷ്ഠിച്ച ദേഹവുമായ

**റവ. ഫാ. ഗീവർഗീസ് ഒ.ഐ.സി.**

Licence No. 475. 11th APRIL 1946. Registered No. KL KTM - 38

THE MALANKARA SABHA

CATHOLICATE OFFICE, KOTTAYAM - 686 038

28-ാം ഓർമ്മപ്പെരുന്നാൾ

2.2.1996



## പാവനസ്മരണയ്ക്കു മുമ്പിൽ

## ആദരാഞ്ജലികൾ

C. THOMAS & FAMILY

EDMONTON, CANADA

Printed and published by Fr. T.G. Zacharia
For Orthodox Viswasa Paripalana Samithy, Kottayam
at the Catholicate Press, Kottayam - 38
Chief Editor Rev. Dr. Jacob Kurian